# ബ്രഹ്മാണ്ഡപുരാണം

## കിളിപ്പാട്ട.

---

ഹരിഃ ശ്രീഗണപതയെനമഃ

അവിഘ്നമസ്തു.

---

നാരായണായനമൊ നാരായണായനമൊ നാരായണായനമൊനാരായണായനമഃ * ശ്രീരാമശിവരാമശ്രീകൃഷ്ണവാസുദെവ ശ്രീരാമരാമചന്ദ്രശ്രീരാമരഘുപതെ * ശ്രീരാമരാമഭദ്രസീതാഭിരാമരാമ ശ്രീരാമരാമരാമലൊകാഭിരാമജയ * വാരണവദനനും വാണിയും ഗൊവിന്ദനും വാരിജാസനനാഭിയാകിയവാനവരും * വാരണാസ്യരവൈരിയാകിയഗിരീശനും വാരിജമകരന്ദതാനുംഗൌരിയുംതുണക്കണം * നാരദന്താനുംവെദവ്യാസനുംവാല്മീകിയും കാരുണ്യാലയനാകുമാചാര്യന്താനുമെമ * കാരണഭൂതന്മാരാംഭൂദെവൊത്തമന്മാരും നെരൊടെതൊന്നിപ്പാനെന്നാനസെവസിക്കണം * സത്യജ്ഞാനാനന്താനന്ദാദ്വയാമൃതമെകം നിത്യനിർമ്മലംപ്രത്യക്ജ്യൊതിരാദ്യന്തഹീനം * സത്താമാത്രകംപരംചിന്മയംജഗന്മയം ചിത്തത്തിലുണർന്നിടനാവിടുകവെണം — ശൌനകാദികളായ മുനികൾസൂതനൊടു മാനസാനന്ദമുണ്ടായ്പിന്നെയുംചൊദ്യംചെയ്തു * ആനന്ദമെറുംത്വദ്വചനാമൃതരസം പാനംചെയ്യൊളമലംഭാവവും വരായെല്ലൊ * ചൊല്ലുക ചൊല്ലിനിയുംനീനല്ലസൽക്കഥയെല്ലാം കല്യാണംവരുവതിനെത്തുമെമടിയാതെ * ചൊല്ലെറുന്നപൌരനാം ഹിരണ്യനാഭൻപിന്നെ നല്ലജൈമിനിയൊടുചൊദിച്ചതെന്തൊന്നെടൊ * സൂതനുമതുകെട്ടുശൌനകാദികളൊടു സാദരംചൊല്ലീടിനാൻഭൂപതിചൊദ്യമെല്ലാം * നിന്തിരുവടിയൊടുചൊദിച്ചതെല്ലാംമെമ സന്തൊഷംവളരുമാറരുളിച്ചെയ്കവെല്ലൊ * മഹത്താദിജഗൽസൃഷ്ടിലക്ഷണംപിന്നെ മഹത്താമെറുംജ്യൊതിശ്ചക്രത്തിൻ ഗതിഭെദം * നക്ഷത്രഗ്രഹമന്വന്തരദെവാനാമപി യക്ഷരക്ഷസദൈത്യഗന്ധർവ്വവിദ്യാധര * സപ്തതാപസവരഗതിഭെദവുംപിന്നെ സപ്തദ്വീപങ്ങൾതത്രവർഷങ്ങളെണ്ണങ്ങളും * സപ്തസാഗരങ്ങളുംസപ്തപർവ്വതങ്ങളും * നദികൾനാടങ്ങളുമിവററിൻനാമങ്ങളും കഥിതമായിതെല്ലാമവതാരസകലവും * സൽക്കഥാമൃതംമെലെപ്രത്യുപതമ

ത്തിങ്കൽനി ന്നുൽഗമിച്ചീടുന്നതുസന്തതംപാനംചെയ്താൽ * തൃ
പ്തിവന്നീടുകെന്നതെന്നുമെവന്നുകൂടാ ലത്ഭുതമായിതുപരമാനന്ദമെ
ന്നാംവണ്ണം * ഇച്ഛയുണ്ടെനിക്കിനിയൊന്നുകെൾപ്പതിന്നിപ്പൊൾ
സമ്പൂൎണ്ണമായതരുളിച്ചെയ്തീടുകവഴിപോലെ * ഖണ്ഡങ്ങളൊമ്പതി
ലുമുത്തമംഭാരതമാം ഖണ്ഡമെന്നല്ലൊകേട്ടുകെവലംപലരറി
ല്യം * കൎമ്മികളാകുന്നതുംഭാരതഖണ്ഡന്തന്നിൽ ജന്തികളായീ
ടുന്നമാനുഷരത്രെയല്ലൊ * നിൎമ്മലമായപുരുഷാൎത്ഥത്തെസ്സാധി
പ്പാനും കൎമ്മക്ഷേത്രങ്ങളെക്കൊണ്ടിവിടെത്തന്നെയാവു * ഞങ്ങി
ന്നെമരുവുന്നഭാരതഖണ്ഡത്തിൽനി ന്നൊങ്ങിനെചതുൎയ്യോജന
മാത്രംപുന * രൎണ്ണവന്തന്നിൽക്കൂട്ടിസഗരതനയന്മാർ വൎണ്ണിച്ചീ
ടണമതുവഴിയെയറിവാനായ് * പശ്ചിമസമുദ്രത്തിൽക്കൂതലംകൊ
ഴിപ്പാനെ ന്തിച്ഛയായതുസഗരാത്മജന്മാൎക്കുന്നം * ഏതൊരു
വംശത്തിങ്കലുണ്ടായി സഗരനാം മഹീശ്വരനതുമരുളിച്ചെയ്തീട
ണം * എത്രയൊജനാഴ്ചിപൊയിതുസമുദ്രത്തി ലെത്രയൊജന
പിന്നെഭാൎഗ്ഗവൻവാങ്ങിക്കൊണ്ടു * ഭഗവാൻഭാൎഗ്ഗവനാസ്സന്നവത
രിച്ചതും സകലക്ഷത്രാന്വയമറുതിപ്പെടുത്തതും * സഗരമഹീപ
തിജന്മകൎമ്മാദികളും അഖിലമടിയനൊടരുളിച്ചെയ്തീടണം— ഹി
രണ്യനാഭനിത്ഥംചൊദ്യംചെയ്തളവെ മരുളിച്ചെയ്തീടിനാൻജൈ
മിനിമഹാമുനി * കെട്ടുകൊണ്ടാലുമെങ്കിൽവഴിയെചൊല്ലാമെല്ലാ
കെട്ടാലെത്രയുംമനൊമൊഹനംകഥാസാരം * ഭാരതഖണ്ഡമുദ്ദെ
ശിച്ചുചൊദിച്ചതെല്ലാം പാരാതെപറഞ്ഞീടാംസഗരകഥകളും *
ആദിയിൽവൈവസ്വതനാകിയമനുവിന്നു മൊരുനന്ദനനായിക്ഷ്വാ
കുവുണ്ടായല്ലൊ * മെദിനീശന്മാരിലാദ്യനായതുമവൻ മെ
ദിനിചക്രംപുരാപരിപാലിച്ചുചിരം * സരയൂതീരത്തിങ്കലുണ്ടാക്കി
വിചിത്രയാം പുരിയുമയോദ്ധ്യയെന്നെത്രയുംപ്രസിദ്ധയായ് * അ
ഷ്ടദിക്പാലകന്മാർതമ്മുടെപുരികളും സൃഷ്ടികൎത്താവാംബ്രഹ്മൻത
ന്നുടെനഗരിയും * ഇത്രനന്നല്ലെന്നത്രെവിദ്വാന്മാർപുകഴ്ത്തുന്നു ചി
ത്രമെത്രയുമതുവൎണ്ണിപ്പാനരുതെന്നാൽ * അപ്പുരിതന്നിൽവസിച്ചി
ക്ഷ്വാകുനൃപശ്രേഷ്ഠൻ സൽപ്രജകളെപ്പരിപാലിച്ചുധൎമ്മത്തൊ
ടെ * അക്കാലംനൂറുപുത്രന്മാരുമുണ്ടായതിൽ വിഖ്യാതന്മാരാ
യ്യുന്നുമൂവരെന്നറിഞ്ഞാലും * വികുക്ഷിനിമിദണ്ഡന്മാരിവർമൂവരിലും
വികുക്ഷിയായനൃപനഗ്രജൻവാണുരാജ്യം * അക്കാലംദെവാസുര
യുദ്ധവുമുണ്ടായിതു ദുഃഖിച്ചുചമഞ്ഞിതുദെവകൾതൊൽക്കയാലെ *
ദണ്ഡമുണ്ടായതെല്ലാംദെവകളറിയിച്ചു ദണ്ഡനെസ്സഹായവുമാക്കി
ക്കൊണ്ടെറ്റുയുദ്ധം * ദണ്ഡനൊടെറ്റുമരിച്ചീടിനാരസുരകൾ ഖ
ണ്ഡിതദെഹന്മാരായൊടിപ്പൊയിതുചിലർ * ശെഷിച്ചദൈത്യക

ളുംപാതാളുംചെന്നുപുക്കാർ തൊഃന്നത്തെപ്പൊരുചമഞ്ഞീടിനാരമര
ന്മം * നഷ്ടശത്രുക്കളായിച്ചമഞ്ഞുദെവകളും തുഷ്ടമാനസന്മാരായ്
സ്വൎഗ്ഗലൊകവുംപുക്കാർ * ദെവകൾപ്രസാദിച്ചഭണ്ഡനനൽകീ
ടിനാർ ദെവലൊകവുമനെകായിരംസംവത്സരം * അതിനാൽ
സുഖിച്ചമരാലയെവാണഭണ്ഡൻ മതിമാനായനൃപനാകിയനിമി
പിന്നെ * വസിഷ്ഠശാപംകൊണ്ടുദെഹവുമുപെക്ഷിച്ചു വസിച്ചു
സകലപ്രാണികൾനെത്രങ്ങൾതൊറും * തല്പരമ്പരജാതന്മാരായ
നൃപന്മാരെ ചില്ലാട്ടവിദെഹരാജാക്കന്മാരെന്നുചൊല്ലു * ദിവ്യന്മാ
രവരെല്ലാംകൎമ്മയൊഗെനതന്നെ നിൎവ്വാണംപ്രാപിച്ചിതു സൎവ്വസ
മ്മതിനൃപർ * വികക്ഷിഭൂമണ്ഡലംരക്ഷിച്ചാനയൊദ്ധ്യയിൽ സുഖി
ച്ചുപലകാലംധൎമ്മതല്പരനായെ * വസിഷ്ഠഹയമെധാദ്ധ്വരിലയ
ങ്ങളുംചെയ്തു വസിഷ്ഠനിയൊഗവുംധരിച്ചുഭക്തിയൊടെ * പുത്ര
നായ്ശശദനെന്നുണ്ടായാനവനുടെ പുത്രനായ്പുരഞ്ജയനെന്നുള്ള
വനുമുണ്ടായ് * തൽപുത്രനനെനസ്സുമുണ്ടായാൻപ്രസിദ്ധനായ്
തൽപുത്രൻപൃഥുനൃപൻതൽപുത്രൻപൃഥുലാശ്വൻ * തൽപുത്രനാ
ൎദ്രാദിധൻതൽപുത്രൻശ്രാവസ്ഥനാം * ശ്രാവസ്ഥനുണ്ടാക്കിയനഗരി
യാകുന്നതും ശ്രാവസ്ഥീപുരിയെന്നുചൊല്ലുന്നിതെല്ലാവരും * തൽ
പുത്രൻബൃഹദശ്വൻകുവലയാശ്വനവനല്ലൊ തൽപുത്രൻദൃഢാശ്വ
നാകുന്നതുമവൻമകൻ * തൽപുത്രൻഹൎയ്യശ്വനാംതൽപുത്രൻനി
കുംഭനാം തൽപുത്രനാകുന്നതുസംഹിതാശ്വനവൻപിന്നെ * തൽപു
ത്രൻപ്രസെനജിന്നാമാവെന്നറിഞ്ഞാലും തൽപുത്രിയായുണ്ടായി
രെണുകാകന്യാരത്നം * തൽപതിജമദഗ്നിയാകിയമുനിശ്രെഷ്ഠൻ *
ആൎച്ചികിയുടെകഥാമെലിൽഞാൻചൊല്ലീടുവ നാശ്ചൎയ്യമതുകെട്ടാ
ലെത്രയുംമനൊഹരം * ചൊല്ലെഴുംപ്രസെനജിന്നന്ദനൻയുവനാ
ശ്വൻ നല്ലസൽകീൎത്തിമാനായ്തൽസുതൻമാന്ധാതാവും * ത
ൽപുത്രന്മാരായുവരുണ്ടായിതറിഞ്ഞാലും സൽപുമാൻപുരുകുത്സ
നംബരീഷനുമഥ * മുചുകുന്ദനാംഭൂവിസുപ്രസിദ്ധന്മാരായെ * എന്ന
ന്നതിൽമുചുകുന്ദനാകിയനൃപവര നിന്നാൾദെവഗണംവന്നാ
പെക്ഷിക്കയാലെ * ചെന്നിതുദെവാസുരയുദ്ധത്തിന്നുകാല മി
ത്രശത്രുക്കളെയുംജയിച്ചാനറിഞ്ഞാലും * ദിവ്യവത്സരംസഹസ്രാകാ
ലംയുദ്ധംചെയ്തു സൎവ്വദാനവദൈത്യന്മാരെയുംജയിക്കയാൽ * കീ
ൎത്തിമാനായനൃപൻദെവാനുഗ്രഹത്താലെ ചിരന്നിദ്രയുംപൂണ്ടു
കിടന്നുചിരകാലം * അംബരീഷനുമന്നുഭൂപതിയായിവാണാ നം
ബുജെക്ഷണഭക്തശ്രെഷ്ഠനായെന്നുകല്പ്പു * സമരെമൂന്നുകൊടിഗ
ന്ധൎവ്വവീരന്മാരെ ശമനപുരംപ്രാപിപ്പിച്ചിതുപുരുകുത്സൻ * പാ
താളെചെന്നുനാഗെന്ദ്രന്മാരായതുമൂലം പ്രീതിപൂണ്ടനുഗ്രഹിച്ചി

ത്രനായ്നഹുഷനുണ്ടായിതുയയാതിയും * പുത്രനായുണ്ടായ്വന്നയ
ദുവുംയയാതിക്കു പുത്രനായ്സഹസ്രജിത്തുണ്ടായിയദുവിനും *
സഹസ്രജിത്തിൻപുത്രനായതുശതജിത്തും മഹതാമുള്ളശതജിത്സു
തൻഹൈഹയനും * ഹൈഹയസന്തത്യന്മാരാകിയനൃപന്മാരെ ഹൈ
ഹയന്മാരെന്നുചൊല്ലുന്നിതുതൽകാരണം * ധൎമ്മനെത്രനുമുണ്ടാ
യ്വന്നിതുഹൈഹയനും നിൎമ്മലനായകുന്തിധൎമ്മനെത്രൻറപുത്രൻ *
കുന്തിനന്ദനനല്ലൊസഹജിത്തായനൃപൻ സുതനായ്സഹജിത്തി
നുണ്ടായിമഹിഷ്മാനും * മഹിഷ്മാനുണ്ടാക്കിയരാജധാനിയായി
ന്നു മഹേച്ഛന്മാൎമാഹിഷ്മതിയെന്നല്ലൊചൊല്ലു * നൎമ്മദയാ
യപുണ്യവാഹിനീതീരത്തിങ്കൽ നിൎമ്മലരാജധാനിതന്നിൽവാണി
തുചിരം * ധന്യനാംമഹിഷ്മാനുംപാലിച്ചുഭൂമണ്ഡല മന്യഭൂപൻ
മാരെയുംജയിച്ചുകീൎത്തിയൊടെ * ഭദ്രനായുണ്ടായ്വന്നുപുത്രനക്കാ
ലം ഭദ്രശ്രേണ്യനായ്വിശ്രുതകീൎത്തിയൊടെ * ഭദ്രശ്രേണ്യന
പുനരഭിഷെകവുംചെയ്തു യുക്തനായ്മഹിഷ്മാനുംസാധിച്ചുപുരുഷാ
ൎത്ഥം * ദിഗ്വിജയവുംചെയ്തുഭദ്രശ്രേണ്യനുംപിന്നെ മുഖ്യഭൊഗേ
നപരിപാലിച്ചു ധരാതലം— അക്കാലംകാശിരാജൻറെ പുത്രിയാം
ചാൎവ്വംഗിയെ കണ്ടുകൊണ്ടുധൎമ്മങ്ങളുംചെയ്തുസൽകീൎത്തിയൊടെ *
സുന്ദരിമാരായ്നൂറുമുള്ളപത്നികളിലും നന്ദനന്മാരുണ്ടായിനൂറുപെ
രൊരുപൊലെ * ശസ്ത്രാസ്ത്രശാസ്ത്രനിപുണന്മാരായതി ശ
ക്തന്മാരായുണ്ടായപുത്രന്മാരൊടുംകൂടി * പൃഥ്വീമണ്ഡലംനിജഹ
സ്തസംസ്ഥിതമാക്കി കൃത്യാകൃത്യങ്ങൾവിചാരിച്ചുരക്ഷിക്കുംകാലം *
കാശീശനായനൃപൊത്തമനാകിയദിവോദാസൻ ശിവഭക്തന്മാരിൽവെ
ച്ചുത്തമനായുണ്ടായാൻ * അവനുംവാരാണസിയാകിയപുരിതന്നി
ലവനീരക്ഷണവുംചെയ്തുവാണിതുചിരം * ശിവദംവാരാണസീസ
വിധശിവക്ഷെത്രമവിമുക്താഖ്യംഭക്തലൊകാനാംമുക്തിപ്രദം *
ക്ഷെമകനായനക്തഞ്ചരനായകനന്നു കൊമളമായവാരാണസി
യാംപുരത്തിങ്കൽ * വന്നുപുക്കിതന്നുകൊണ്ടിട്ടിനാനവനെയും
കൊണ്ടൊരുരാജധാനിയാക്കിനാൻദിവൊദാസൻ * തനിക്കുവസി
പ്പാനായ്മച്ചുവിചിത്രമായ് മനസ്സൊഷവുംപൂണ്ടുസുഖിച്ചുവസി
ക്കുന്നാൾ * കുംഭകനായമുനിശ്രെഷ്ഠനുംയദൃച്ഛയാ സംപ്രാപിച്ചി
തുതത്രവസിപ്പാനൊരുദിനം * അഗ്നിഹൊത്രവുംരക്ഷിച്ചുഗ്രമാംത
പസ്സൊടു മഗ്നിസന്നിഭൻമഹത്തരജസാതപൊധനൻ * ഏറ്റ
വുംകൊപശീലനാകയുമുണ്ടുപിന്നെ ചിത്രമായൊരുമഹാത്മ്യമുണ്ടു
വന്നുകെൾ * യാതൊരുദെശെസായംകാലെചെല്ലുന്നതെന്നാൽ
പ്രീതനായ്പാൎക്കുംതത്രവത്സരംസഹസ്രകം * ആറുമാസംവത്സര
മവിടെത്തന്നെവാണാൽ പൊയിടുംവനാന്തരെധൎമ്മദാരങ്ങളൊ

തന്നെക്കൊണ്ടുപോയകാരണംപുന രിപ്പുരംശൂന്യമായ്പോകായിരത്താണ്ടെക്കെന്നാൻ * ശാപവുംചെയ്തുവഹ്നികണ്ഠസന്നിധൌതത്ര താപസന്മാരറിയാതെമേവിനാനവിടെപ്പോളും * മാൎത്താണ്ഡനുദിച്ചപ്പോൾകാണായിപശുവിനെ പ്രീത്യാഹോമവുംകഴിച്ചീടിനാൻതപോധനൻ * അങ്ങിനെകാലമൊട്ടുചെന്നൊരവസരത്തിങ്കൽ മംഗലഹാനികളാംദുൎന്നിമിത്തങ്ങളെല്ലാം * കാണായിരാജ്യത്തിങ്കൽ നാശകാരണങ്ങളായ് നാനാലൊകരെല്ലാംദീനമാനസരായാർ * ഭൂമിയിങ്കലുംപുനരംബരത്തിലുമെല്ലാം ക്ഷെമമററിനങ്ങളായിക്കാണായിനിമിത്തങ്ങൾ * മാനുഷന്മാൎക്കുമഹാവ്യാധികളുണ്ടാകയും ആനകൾകുതിരകൾകണ്ണുനീർവിഴുകയും * ജംബുകവൃന്ദംപകലലകരഞ്ഞീടുകയും ശിംശപക്കരവാരംകെറുത്തുതൊന്നുകയും * തൊരണപ്രാസാദങ്ങൾമണ്ഡലാദികളെല്ലാം കാരണംകൂടാതെകണ്ടിളകിച്ചമകയും * ഗന്ധമുള്ളവററിനുസുഗന്ധമില്ലാതായും ബന്ധമെന്നിയെപിശാചങ്ങൾസഞ്ചരിക്കയും * അഭ്രദക്ഷിണംവിതാനാഗ്നിജ്വാലകൾപൊങ്ങി സൂൎയ്യബിംബവെറിട്ടൊക്കപ്പകന്നുപൊരികയും * ധൂമകെതുവുംപടിഞ്ഞാറുദിച്ചീടുകയും ശ്യാമളവൎണ്ണംപ്രദീപപ്രഭകൾക്കുമെല്ലാം * ഇത്തരമൊരൊതരംദുൎന്നിമിത്തങ്ങൾകണ്ടു പൃഥ്വീശൻമന്ത്രികളൊടീവണ്ണമുരചെയ്താൻ * ഇപ്പുരത്തിങ്കൽവസിച്ചീടരുതിനിനമു ക്കിപ്പൊഴെപുറപ്പെട്ടുകന്യദെശംനൊക്കിനാം * എന്നരുചെയ്തുനൃപൻമന്ത്രിമാരൊടുംകൂടെ ചെന്നടന്നന്വെഷിച്ചാൻനല്ലദെശങ്ങളെല്ലാം * അന്നെരംമഹാരാജധാനിക്കുയൊഗ്യമായി ധന്യമായൊരുദെശംഗൊമതിതീരെകണ്ടാൻ * അത്യച്ഛജലപൂൎണ്ണമുത്തമവൃക്ഷാന്വിതം വിസ്തൃതമായവനമാസ്ഥിടപ്പൂതുകണ്ടു * തക്ഷന്മാർപലരെയുംതൽക്ഷണംകൂട്ടിക്കൊണ്ടു വൃക്ഷങ്ങൾവെട്ടിക്കളഞ്ഞൊക്കവെസമമാക്കി * നല്ലൊരുരാജധാനിയാക്കുവാനൊരുമ്പെട്ടു കല്യാണാലയംതീൎപ്പാൻപണിയുംതുടങ്ങിനാൻ * ധൎമ്മനെത്രാഖ്യനായമഹാഹയനരപതി ധൎമ്മണവാണപുരംമുന്നമസ്ഥലമെടൊ * മഹിഷ്മാനായനൃപനവിടമുപെക്ഷിച്ചു മഹതാംവലുതൊരുരാജധാനിയുംതീൎത്താൻ * നിൎമ്മലതരമായനഗരീമാഹിഷ്മതി നൎമ്മദാതീരെതത്രവസിച്ചാൻമഹിഷ്മാനും * അന്നുതൊട്ടുമന്ന്യമാസ്ഥനിതുപൂൎവ്വപുര മെന്നുള്ളവൃത്താന്തങ്ങളറിഞ്ഞുഭദ്രശ്രേണ്യൻ * തന്നുടെപുത്രന്മാരൊടെല്ലാമെചൊല്ലീടിനാൻ ഇന്നിപ്പൊൾദിവൊദാസൻനമ്മുടെപൂൎവ്വരാജ്യം * തന്നുടെരാജധാനിയാക്കുവാൻതുടങ്ങുന്നു ചെന്നുതുടക്കെണംനിങ്ങളെന്നതുനെരം * ചെന്നുയുദ്ധവുംതുടങ്ങീടിനാർകുമാരന്മാർ ഉന്നതൻദിവൊദാസൻചെന്നവർപടയൊടും * കൊന്നിതുഭദ്രശ്രേണ്യനന്ദനന്മാരെയെല്ലാ മന്നെരംഭദ്രശ്രേണ്യനെ

റിയപടയൊടും * ചെന്നുടൻദിവൊദാസൻതന്നൊടുയുദ്ധംചെയ്തു പിന്നെയുംഭദ്രശ്രെണ്യൻതൊറ്റുപൊന്നടങ്ങിനാൻ * കെല്പെഴുംദിവൊദാസൻതൽക്കാലെമഹിമയൊടു ശില്പമായിരിപ്പൊരുനൽപ്പുരംതീൎത്താനെല്ലൊ * ദിവ്യഗൊപുരപുരൊദ്യാനപ്രാകാരങ്ങളും ഹൎമ്മ്യപ്രാസാദങ്ങളുംദെവതാലയങ്ങളും * പരിഘപണ്യാപണചത്വരവീഥികളും പരിശൊഭിതമായിപ്പണിതീൎത്തനന്തരം * ചാതുൎവ്വൎണ്ണ്യാലയങ്ങൾകൊണ്ടുസമ്പൂൎണ്ണമതിൽ ചാതുൎവ്വൎണ്ണ്യവുംവസിച്ചീടിനാൻദിവൊദാസൻ * ഗൊമതിതീരെകാശിരാജ്യമെന്നല്ലൊടവും നാമധെയംപൂണ്ടതിവിശ്രുതമായപുരം * തത്രതന്നമാത്യസൈന്യാധിപന്മാരുമായി ശത്രുഭൂപന്മാരെയുംജയിച്ചുകീൎത്തിയൊടെ * മിത്രവൎഗ്ഗത്തൊടുമൊത്തുചെൎന്നുവാണീടുംകാലം പുത്രനാംപ്രതൎദ്ദനനെന്നുടനുണ്ടായ്വന്നു * നഹുഷനൃപന്റെദൌഹിത്രനായിട്ടതി മഹിമയൊടുംസത്യധൎമ്മതല്പരനായി — ഇങ്ങിനെരണ്ടദ്ധ്യായംതന്നിലെകഥയെല്ലൊ നിങ്ങളൊടറിയിച്ചുകെട്ടുകൊള്ളുവിനിന്നും *

---

## മൂന്നാം അദ്ധ്യായം.

ഭദ്രശ്രെണ്യനാംദിവൊദാസനൊടെറ്റുതൊറ്റു പുത്രന്മാർമരിച്ചൊരുദുഃഖവുംപൂണ്ടുപിന്നെ* പത്തനംതന്നിൽവസിച്ചീടിനാനന്നദിനം പുത്രന്മാരില്ലായ്കയാൽചിത്തസന്താപത്തൊടും * പത്തുപുത്രന്മാരുണ്ടായ്വന്നിതുപിന്നെയവ നന്യൂനന്മാരായ്ബലവീൎയ്യവിക്രമത്തൊടും*അക്കാലംവിദെഹരാജ്യത്തിങ്കലുണ്ടായ്വന്നുവിഖ്യാതകീൎത്തിയൊടുംവെഗവാനായനൃപൻ * പുത്രിയുംഹരിണിയെന്നുണ്ടായ്വന്നിതുപുന രെത്രയുംരൂപശീലൌദാൎയ്യാദിഗുണത്തൊടും * ഉന്മദയെന്നപെരായുള്ളൊരുവിദ്യാധരി നിൎമ്മലഗാത്രിയെല്ലൊപണ്ടവളെന്നുകെൾപ്പു * ഉൎവ്വശീശാപത്തിനാൽമാനുഷയൊനിതന്നി ലുൎവ്വിയിൽപ്പിറന്നിതുവെഗവാന്മകളായി* * എന്നതുകെട്ടുരാജാചൊദിച്ചുമുനീന്ദ്രനൊ ടിന്നതിൻമൂലമെല്ലാമെന്നൊടുചൊല്ലീടെണം — എങ്കിലൊകെട്ടുകൊൾകപൂൎവ്വവൃത്താന്തമെല്ലാം പങ്കജനെത്രസമനാകിയനരപതെ * ധൎമ്മദനെന്നപെരായുള്ളൊരുഗന്ധൎവ്വെശൻ ധൎമ്മതിയായുണ്ടായാനെത്രയുംബലവാനായ് * ഗന്ധൎവ്വരാജാവായമഹംസന്റെസെനാപതി സന്തതംനാരീജനനിൎജ്ജിതനതിശഠൻ * കണ്ടിതുപെരുവഴിതന്നിൽനിന്നൊരുദിനം കണ്ടിക്കാർകുഴലാളാമുൎവ്വശിപൊകുന്നെരം * മന്മഥശരപരവശനായ്ചമഞ്ഞിതു ധൎമ്മദനുൎവ്വശിയെക്കണ്ടതുകാരണമായ് * ഭൊഗാൎത്ഥംപുരൂരവാതന്നുടെഗൃഹത്തിങ്കൽ വെഗനപൊകുന്നെരംപിന്നാലെചെന്നാനവൻ *

കാക്കൽവീണപേക്ഷിച്ചാർതന്നുടെമനോരഥം ചെൽക്കുന്നോൾക ണ്ടീലെന്നുഭാവിച്ചുനടകൊണ്ടാൾ ✱ അന്നുതൊട്ടനേകംനാൾപി ന്നെയുംസേവിച്ചിട്ടും തന്നാംശിയാകുമവൾതാല്പൎയ്യമാനിച്ചീലെത്രയും ✱ ദുൎല്ലഭാംഗനമാരെക്കാമിക്കുംചപലന്മാ ൎക്കല്ലലെന്നിയെപ്പുനരൊന്നു ണ്ടോലഭിക്കുന്നു ✱ അങ്ങിനെപലകാലംകഴിഞ്ഞതാമനന്തരം മംഗ ലംവളൎന്നിടുംദൈവേന്ദ്രസഭാന്തരെ ✱ ദൈവകൾപിതൃക്കളുംസിദ്ധചാ രണന്മാരും ദൈവസ്ത്രീകളുംമുനിവൎഗ്ഗവുമൊരുദിനം ✱ ദൈവേന്ദ്രൻ തന്നെസ്സേവിച്ചീടുവാൻയോഗംവന്നു സേവയുംകഴിഞ്ഞവർപോ വാനായൊരുമ്പെട്ടാർ ✱ അന്നേരമവിടെയൊരവസ്ഥയുണ്ടായതു നന്നായിധരിച്ചിതുമേധാവിദുൎമ്മദനും ✱ ഉൎവ്വീന്ദ്രൻപുരൂരവോതന്നു ടെകടാക്ഷവും ഉൎവ്വശീകടാക്ഷവുംതമ്മിൽകൈതൊട്ടതെല്ലാം ✱ സങ്കേതസ്ഥലന്തന്നെയൊന്നാന്നന്ദനവനത്തിങ്കൽ ശങ്കകൂടാതെകുറിച്ചാര വരെന്നതെല്ലാം ✱ ദുൎമ്മദനുൎവ്വശിയെവഞ്ചിപ്പാനതുനേരം ഉന്മദ യൊടുപറഞ്ഞീടിനാൻമധുരമായ് ✱ ഭദ്രേകേൾമനോഹരെതവവല്ല ഭസമെ മദ്വചനംനീചെവിതന്നുശാന്തമായിപ്പോൾ ✱ ഉണ്ടൊ രുകാംക്ഷയുള്ളിൽസന്തതംവൎദ്ധിക്കുന്നു പണ്ടെയതെന്നാൽതന്നെ സാധിച്ചുകൂടാഞ്ഞയാൽ ✱ മാനസംമമമേറ്റംമുഴിഞ്ഞുചമയുന്നു ✱ സ്ഥാ നമാനമുഖ്യവിഷയങ്ങളിലെല്ലാം മാനസത്തിങ്കലില്ലൊരുഭോ ഗമൊരിക്കലും ✱ തൽകാൎയ്യമനുദിനംചിന്തിച്ചുചിന്തിച്ചുള്ളിൽ മ ൽകായമെല്ലാമേറ്റംമെലിഞ്ഞുചമഞ്ഞിതു ✱ നീയൊരുസഹായമാ യ്യൊരുകിലിതിനിപ്പോൾ കാൎയ്യസാദ്ധ്യത്തിന്നെന്നും ബന്ധമില്ല റികെടൊ ✱ സങ്കടമൊഴികനീതീൎക്കണമിതുബാലെ പങ്കജാ ക്ഷികാൎയ്യംനിനക്കുവേണമെല്ലൊ ✱ ഉന്മദയതുകേട്ടുസന്തോഷത്തോടും കൂടെ ദുൎമ്മദനോടുമന്ദഹാസവുംപൂണ്ടുചൊന്നാൾ ✱ എന്തൊന്നു നിനക്കഭിമതമാകുന്നതെന്നാ ലെന്തൊന്നുകൎത്തവ്യമാകുന്നതെന്ന തുംചൊൽനീ ✱ ശക്യമെന്നാകിൽമടിക്കുന്നതില്ലതുംഞാനൊദുഷ്കര മെങ്കിലതുംപറഞ്ഞീടുകഭവാൻ ✱ ഉന്മദവാക്യമേവംകേട്ടനേരത്തുമൂ ഢാ ദുൎമ്മദനേകാന്തമായ്ചൊല്ലിനാൻകനിവോടെ ✱ ഉൎവ്വീശപ്രവര നാകുംപുരൂരവോതാനു മുൎവ്വശിതാനുംതമ്മിൽവാസവസഭാന്തരെ ✱ നിന്നപാംഗങ്ങൾകൊണ്ടുസങ്കേതമാക്കീടിനാർ നന്ദനംവനമെന്ന തറിഞ്ഞുസുഖമെഞാൻ ✱ ഒട്ടനാളുണ്ടുഞാനുമുൎവ്വശിതന്നെക്കണ്ടു മ ലർബാണമാൽകൊണ്ടെത്രയുമുഴലുന്നു ✱ ഞാനനേകംനാളുപേക്ഷി ക്കയുംചെയ്യുന്നല്ലൊ മാനിനീതാനുംതാല്പൎയ്യമാനിച്ചതില്ലയെത്രയും ✱ ധിക്കാരമെന്നെക്കുറിച്ചുൎവ്വശിക്കുണ്ടുപാരം ദുഃഖമുണ്ടതുകൊണ്ടിന്നെ ത്രയുംമനക്കാമ്പിൽ ✱ നിന്നുടെകാരുണ്യമിന്നെന്നിലുണ്ടാകുന്നാകിൽ വന്നുകൂടിടുംമമവാഞ്ഛിതംമനോഹരെ ✱ ദുൎമ്മദൻവാക്കുകേട്ടുകൌതു

കത്തൊടുംപുന ന്നന്ദനൊന്നംപറഞ്ഞീടിനാൻമധുരമായ് ✱ എന്തൊന്നുവെണ്ടതുഞാനതിനൊന്നുമെല്ലാം ചിന്തിച്ചുചൊല്ലീടുകകാന്തമെന്നെന്നെസ്സംഭവാൻ ✱ എന്നതുകെട്ടനെരംധൎമ്മദൻചൊല്ലീടിനാൻ സുന്ദരകളെ ഞാനെകെട്ടാലുമുപായംനീ ✱ ഉൎവ്വശീരൂപമവലംബ്യ്യശീമനൊഹര മൂൎത്ത്യസങ്കെതദെശംപ്രവെശിച്ചുനിന്നും ✱ രൌഹിണെയാത്മജനെനന്നായിരമിപ്പിക്ക മൊഹമെത്രയുംപാരംവളൎന്നവരുംവന്നാം ✱ സൌന്ദൎയ്യാനന്ദനരൂപംപൂണ്ടുഞാനുൎവ്വശിയാം കാമ്യാംഗിതന്നെപ്രാപിച്ചീടുവനതുനെരം ✱ ഉൎവ്വീന്ദ്രതന്നെയനുഭവിക്കാനിനക്കന്നാ ലുൎവ്വശിതന്നെയനുഭവിക്കാമിനിക്കപ്പൊൾ ✱ ഇന്ദ്രയനുനൊരുൎവ്വശീവെഷംകൈക്കൊ ണ്ടുന്മദത്തൊടുംചെന്നുനന്ദനവനംപുക്കാൾ ✱ കാഞ്ചനശിലാതലെചെന്നിരുന്നവളതി വാഞ്ഛയാമധുരമായ്ഗാനവുംചെയ്തുമുദാ ✱ നന്ദനവനെലതാമണ്ഡപാന്തികെതത്ര മന്ദമാരുതമനൊമൊഹനെദിവ്യസ്ഥലെ ✱ വാണീടുംനെരമവന്നിശപാരനുൎവ്വശിയെ ക്കാണാഞ്ഞുപരിഭ്രമിച്ചന്വെഷിച്ചീടുന്നെരം ✱ ഗീതവുംകെട്ടുകാണ്ണുന്മമൊഹനമാമ്മാറപ്പൊൾ ചെതസിതുപരെശ്രയ്യനുൎവ്വശിയെന്നൊൎത്തുടൻ ✱ പുഷ്പസൌഗന്ധ്യാകൃഷ്ടഭൃംഗമെന്നതുപൊലെ തൽപ്രദെശത്തെപ്രവെശിച്ചിതുനന്നാം ✱ ഉൎവ്വശീരൂപംപൂണ്ടൊരുനദാതനെക്കണ്ടു ദൎവ്വിശന്മദനമാൽക്കൊണ്ടുമൂൎച്ഛിതനായി ✱ സങ്കെതസ്ഥലമ്മാറിപ്പൊയതുമറിയാതെ പങ്കജശരമെറ്റുസംഭ്രമത്തൊടുമപ്പൊൾ ✱ ഗാഢമായാലിംഗനംചെയ്യുയുംചുംബിക്കയും ഊഢകൌതുകംതെകൈക്കൊണ്ടന്ന്യാന്ന്യംരമിക്കയും ✱ രാമരാമനൊരഥംമൂന്നുമുള്ളവയെല്ലാം ബാണങ്ങളെറ്റുംസാധിച്ചുംപരസ്സരം ✱ ചുംബനാലിംഗനലാപാലൊകനഹാസഭാവ ബിംബൊകാദികളൊടുംസുഖിച്ചുവാഴുംവിധൌ— ധൎമ്മദൻപുത്രവൊതനുടെവെഷംപൂണ്ടു സന്തൊഷത്തൊടുംചെന്നുസങ്കെതസ്ഥലംപുക്കാൻ ✱ അന്നെരമുൎവ്വശിയുമന്ദിവ്യരൂപവുംപൂണ്ടു വന്നിതുരൂപവരസംഗമെന്നുകയായി— ഇങ്ങിനെമൂന്നദ്ധ്യായംതന്നിലെക്കഥയെല്ലാം നിങ്ങളൊടറിയിച്ചെനെത്രയുംചുരുക്കിഞാൻ— കെട്ടുകൊള്ളുവിനിന്നുചൊല്ലുവൻസംക്ഷെപിച്ചു കെട്ടൊളംകൌതുഹലംവൎദ്ധിക്കുംകഥാസാരം ✱



## നാലാം അദ്ധ്യായം.

എത്രയുംവിമൊഹനമായൊരുരൂപംപൂണ്ടു തത്രൈവവന്നീടിനാളുൎവ്വശീസസംഭ്രമം ✱ ഉൎവ്വീന്ദ്രരൂപംപൂണ്ടധൎമ്മനെന്നൊരു മൂൎവ്വശിതന്നെക്കണ്ടുകാമപീഡിതനായി ✱ ചുംബനാലിംഗനാദികൾകൊണ്ടനുഭവിച്ചുടൻ ബിംബഫലാധരപാനവുംചെയ്തീടിനാ

ഞാനും വന്നീടുമെടൊ ॥ മന്നവന്മാരും വരുമന്യന്മാരെല്ലാവരു മെന്നൊ റീവരിച്ചുകൊണ്ടാകന്നൊരം മനൊഹരെ ॥ പിന്നെനിന്നെയുംകൊണ്ടു പൊയ്ക്കൊള്ളാംവൻബാലെഞാന മുന്നാതമായത്തുരംഗത്തിന്മെലെറി ക്കൊണ്ടിനി ॥ ഇങ്ങിനെപറഞ്ഞയച്ചീടിനാൻനരെന്ദ്രനും തിങ്ങിന മൊദംപൂണ്ടുപൊയാളുകന്യകയും ॥ കൊണ്ടുപൊയ്ക്കുതിരയും മൈഥിലരാജ്യാന്തികെ കണ്ടിവാർകുഴലിയെപ്പാരതിലിറക്കിനാൻ ॥ താനടൻനൃപൻവാഴുംകാനനദെശംപുക്കാൻ മാനവെന്ദ്രനുംകുതിര പ്പുറത്തേറീടിനാൻ ॥ തന്നുടെപടയൊടുംകൂടിപ്പൊയ്പുരിപുക്കു മന്നവൻവസിച്ചിതുരാജഭൊഗങ്ങളൊടും — ആരാമെകുളിച്ചുവാണീ ടിനഘരിണിയെ ചൊരനാംനിശാചരൻകൊണ്ടുപൊയൊരുശെ ഷം ॥ കാണാഞ്ഞുസഖികളുംരക്ഷിവർഗ്ഗവുമെല്ലാം ക്ഷൊണിപാല കനൊടുവൃത്താന്തമറിയിച്ചാർ ॥ ദുഃഖിച്ചുപരവശനായഭൂപനെക ണ്ടു ദുഃഖിതന്മാരായിതുപൌരവർഗ്ഗവുമെല്ലാം ॥ മന്ത്രികൾപുരൊ ഹിതൻബന്ധുക്കളായുള്ളൊരും സന്താപംപൊക്കീടുവാൻപറഞ്ഞു പലതരം ॥ പിന്നെയങ്ങെല്ലാവരുംകാനനദെശംതൊറും മന്നവ നൊടുകൂടിതിരഞ്ഞുതുടങ്ങിനാർ ॥ ആനെപക്ഷിച്ചൊരെടുത്തുകൊ ണ്ടാഞ്ഞുചലരൊടും കന്യകാതന്നെയുപെക്ഷിച്ചാകലപ്പെട്ടുപാരം ॥ ദൈവത്തെപ്രാർത്ഥിച്ചുവാണീടിനാൻവിശ്രമം ദൈവജ്ഞന്മാരും കണ്ടുകിട്ടുമെന്നുരചെയ്താർ — ചൊല്ലിയെനഞ്ചാമദ്ധ്യായംതന്നിലെക ഥയിപ്പൊൾ ചൊല്ലുവനിനിയുംഞാൻകെൾക്കണമെന്നാകിലൊ ॥

## ആറാം അദ്ധ്യായം

ഗൊപുരദ്വാരത്തുങ്കൽനില്പുന്നഘരിണിയെ ഭൂപതിഭടന്മാർ കണ്ടെത്തുംസന്തൊഷത്താൽ ॥ മന്നവൻതന്റെമുമ്പിൽകൊണ്ടു ചെന്നിരുന്നാരം തന്നുടെമകളെക്കണ്ടാനന്ദവിവശനായ് ॥ ഗാഢമാ യാശ്ലെഷിച്ചുമാതാവുംസഖികളും കൂടവന്നുടനുടൻപുണർന്നുതുടങ്ങി നാർ ॥ സന്തൊഷാശ്രുക്കളൊടുംമറ്റുള്ളജനങ്ങളും സന്താപമകന്നു ള്ളിലാനന്ദംപൂണ്ടുവാണാർ ॥ പുത്രിയൊടവസ്ഥകൾമന്നവൻചൊ ദ്യാചെയ്താൻ വൃത്താന്തമെല്ലാമവളുമുന്നൊടറിയിച്ചാൾ ॥ കന്യ കാതന്നൊമനനാൾകണ്ണാവസ്ഥമ സ്സിന്നെന്നുനിരൂപിച്ചുകൊപ്പിട്ടുക ല്യാണവും ॥ പുണ്യനാംനൃപനാരംതിരിത്തിതുമംഗനനായ് രാജ്യ വുമലങ്കരിച്ചീടിനാൻവിചിത്രമായ് ॥ ഭൊജനാദികൾകൊണ്ടുമുറ്റമാ വുംതുടങ്ങിനാൻ രാജാക്കന്മാർക്കുമടക്കൊലായുമെഴുതിനാൻ ॥ വിദ ർഭകുണ്ഡപതിപാഞ്ചാലൻസിന്ധുരാജൻ വിദർഭൻസൌവീരനുംകെ കയൻസൌരാഷ്ട്രനും ॥ കാശ്മീരാവന്തികാശികൊസലമാഗധന്മാർ

മാദ്രഹൈഹയകാശ്മീരാനർത്തത്രിഗർത്തന്മാർ * നൈഷധകന്നിദന്മാർ കുന്തിഭോജാശ്മന്തന്മാരും വംഗന്മാർ കലിംഗന്മാരംഗന്മാർ വിരാടന്മാർ * ഇത്യാദിഭൂപതീന്ദ്രന്മാർ മറ്റുള്ളോരും സത്വരം വിദർഭരാജ്യം പ്രവേശിച്ചീടിനാർ * ആനതേർകുതിരകാലാളായ പടയോടു മാനകപടഹശംഖാദിവാദ്യങ്ങളോടും * ആനന്ദം കലർന്നുള്ളോരാഭരണങ്ങളോടു മാനന്ദം നിറഞ്ഞൊരാം വഴിഞ്ഞ മനസ്സോടും * കന്യകാരത്നൊ സിദ്ധിച്ചീടണമിനിക്കെന്നു തന്നുടെ തന്നുടെ ഭാവത്തോടും മദത്തോടും * വന്നുവന്നു കൂപ്പുകമന്നവന്മാരെയെല്ലാം ചെന്നു സൽക്കാരം ചെയ്തു ഭീഷ്മകനൃപാധികയോഗ്യം * വന്നിതു മുഹൂർത്തവാസരവും നൃപാത്മജയാ ചെന്നു രംഗത്തെ പ്രവേശിച്ചിതു നൃപന്മാരും * സൌദർശിതനെപ്പുരസ്കരിച്ചു വേഗവാന്മാരും സാദരം ചെന്നു രംഗം പ്രാപിച്ചാനന്തരം * ധാത്രിയുമൊരോ നൃപന്മാരുടെ നാമങ്ങളും കീർത്തിയും ഗുണങ്ങളും വെവ്വേറെയറിയിച്ചാൾ * ഇക്കണ്ട നൃപന്മാരിലേകനൊരുത്തനിൽ നൽകാമ്പിലവനെ നീ മാലയിട്ടാലും ബാലെ * എന്നവൾ പറഞ്ഞപ്പോൾ മന്നവൻ ഭദ്രശ്രേണ്യൻ കന്യകാരത്നത്തെയുമെടുത്തു തേരിലേറി * മറ്റുള്ള നൃപന്മാരെപ്പുല്ലോളം ഗണിയാതെ ഉറ്റ ഭൂപാലന്മാരുമായ്‌ നടകൊണ്ടീടിനാൻ — ഇങ്ങിനെ ചൊന്നൊനാറദ്ധ്യായത്തിലുള്ള കഥാ നിങ്ങളോടിനിയും ഞാൻ ചൊല്ലുവൻ വേണമെങ്കിൽ *



## പത്താം അദ്ധ്യായം.

കന്യകാരത്നത്തെയും കൊണ്ടു ഭദ്രശ്രേണ്യൻ സന്നദ്ധനായിത്തേരിലേറിപ്പോയീടും നേരം * ക്രുദ്ധന്മാരായ നൃപശ്രേഷ്ഠന്മാരൊരുമിച്ചു യുദ്ധസന്നദ്ധന്മാരായെല്ലാരുമൊത്തവൻ * തന്നുടെ പടയുമായ്ത്തിരിഞ്ഞുനിന്നീടിനാൻ പിന്നെയുണ്ടായ യുദ്ധമെങ്ങിനെ ചൊല്ലുന്നു ഞാൻ * അന്യോന്യം വർഷിച്ചാരസ്ത്രശസ്ത്രങ്ങളെല്ലാം സന്നദ്ധനാം ഭദ്രശ്രേണ്യനുമഹാബലാ * തന്നുടെ പടയ്ക്കുറ്റനാശം വന്നതുകണ്ടു വന്നകോപത്തോടെത്തീടിനാൻ ഭദ്രശ്രേണ്യൻ * ചാപബാണങ്ങളോടുമടുത്തു യുദ്ധം ചെയ്തു ഭൂപാലന്മാരെ ജയിച്ചീടിനാനെല്ലാരെയും * തോറ്റൊഴിച്ചോടിന ഭൂപാലകന്മാരെക്കണ്ടു കാറ്റിനെ വെല്ലും വേഗമുള്ള തേരോടുംകൂടി * തന്നുടെ രാജ്യത്തിന്നു തിരിച്ചു ഭദ്രശ്രേണ്യൻ പിന്നാലെ ചെന്നവരു മനസ്സാന്നൃപേന്ദ്രന്മാരും * തങ്ങളിലുണ്ടായൊരു സംഗരകോലാഹലമിങ്ങിനെയെന്നു ചൊൽവാനെത്രയും പണിയത്രെ * ആനതേർകു

തിരകാലാളായപടകളെല്ലാം ഓടിവന്നിതുപുനരന്നേരമിയവക്ഷം *
ഞാണൊലംവസുമനസ്സാകിയനൃപശ്രേഷ്ഠൻ തന്നുടെവില്ലുംകഴിയക്ക
ലച്ചുടത്തുടൻ * അസ്ത്രശസ്ത്രങ്ങൾകൊണ്ടുവിഗ്ഗതംപ്രയോഗിച്ചാൻ ഭ
ദ്രശ്രേണ്യനെയപ്പോൾക്രുദ്ധനായ്ചിരിച്ചെറം * ഹസ്തശേപയനെ
പ്രയോഗിച്ചിതുമന്മതൊറും ധൈര്യമുൾക്കൊണ്ടുവസുമനസ്സുംകൊ
പത്തൊടെ * ഭദ്രശ്രേണ്യാസ്ത്രങ്ങളെവിച്ഛേദിച്ചനക്ഷണം പ
ത്തുബാണങ്ങൾകൊണ്ടുഭദ്രശ്രേണ്യനെയെയ്താൻ * പിന്നെച്ചാപ
വുംമുറിച്ചീടിനാൻസൂതനെയും കൊന്നിതുനാരാചങ്ങൾകൊണ്ടുവെ
ഗത്തൊടവൻ * ഏട്ടുകൊണ്ടെട്ടുതുരഗങ്ങളെക്കലചെയ്തു പൊട്ടി
ച്ചുകൊടിമരമൊന്നുകൊണ്ടനന്തരം * വക്ഷമാഖേശവുംഭേദിച്ചീടി
നാൻബാണങ്ങളാൽ സക്തനായഭദ്രശ്രേണ്യനമ്മന്നേരം * മ
റൊരുവില്ലുംകഴിയക്കലച്ചുടത്തുചെ നാറാചിപ്പാതവണ്ണംബാണ
ങ്ങൾതൂകീടിനാൻ * വില്ലുസ്തുമുറിച്ചുസാരഥിയെക്കലചെയ്തു നല്ലവാ
ജികളെയുംകൊന്നിതുശരങ്ങളാൽ * ഉന്നതമായകൊടിയുംമുറിച്ചന
ന്തരം മന്നവനുടെമാറുംപിളർന്നുശരംകൊണ്ടു * മൂർച്ഛിതനായവസു
മനസ്സുംവീണളവിരാജ്യത്തിന്നായുഭദ്രശ്രേണ്യനും നടകൊണ്ടാൻ *
പിന്നെമൊഹവുംതീർന്നമറൊരുതേരിലേറി ച്ചെന്നയോദ്ധ്യയുംപെ
ക്ഷേഷിച്ചുപടയോടും * അന്നേരംദിവോദാസനാകിയകാശീനൃ
പൻ പിന്നാലെചെന്നുഭദ്രശ്രേണ്യനോടേറ്റീടിനാൻ * പണ്ടു
ള്ളവൈരമോർത്തുഭദ്രശ്രേണ്യനുമപ്പോൾ ഉണ്ടായകോപത്തോടും
തിരിഞ്ഞുനിന്നീടിനാൻ * തുരഗങ്ങളെക്കൊണ്ടുവേഗേനഭദ്ര
ശ്രേണ്യൻ കാശീഭൂപാലസൈന്യംകൊന്നതുകണ്ടന്നേരം * തുര
ഗവേഗംപൂണ്ടതേരതിലേറിച്ചെന്നു കാശീഭൂപനുംബാണംപൊഴി
ച്ചുതുടങ്ങിനാൻ * ഹൈഹയസൈന്യമൊടുക്കിച്ചാരത്തുനേരം ഹാ
ഹാകാരേണപേടിച്ചോടിനാർശേഷിച്ചവർ * ഭദ്രശ്രേണ്യനമതി
ക്രുദ്ധനായന്നേരം വിദ്ധതമാക്കൂട്ടത്തുതൂകീടിനാൻബാണങ്ങളെ * സ
ത്വരംദിവോദാസൻതന്നുടെവക്ഷോദേശം വിദ്ധമായിതുനിശിത
ങ്ങളാംശരങ്ങളാൽ * ക്രുദ്ധനായ്ദിവോദാസൻപത്രികൾകൊണ്ടു
തന്നെ ഭദ്രശ്രേണ്യൻറചാപംമുറിച്ചുസൂതനെയും * കൊന്നിതു
ഹയങ്ങളെയുംകലചെയ്തുപുന ഉന്നതമായകൊടിമരവുംമുറിച്ചിതു *
ഹൈഹയാധിപനുടെമാറിടംപിളർന്നിതു മൊഹേനഭൂമിതന്നിൽവീ
ണിതുഭദ്രശ്രേണ്യൻ * എന്തിനുമാനധനമെന്നിയെമാനിക്കെന്നു ചി
ന്തിച്ചുദിവോദാസൻവേഗേനനടകൊണ്ടാൻ * ധർമ്മവുമല്ലപരാജി
തനെക്കൊല്ലുന്നതു ഭ്യാംഗിയായനാരിതന്നെയുംവേണ്ടയെല്ലൊ *
ഇത്തരംനിരൂപിച്ചുചെന്നുടൻദിവോദാസൻ പത്തനമകംപുക്കുസു
ഖിച്ചുവാണീടിനാൻ * ഹൈഹയൻപിന്നെക്കാശിഭൂപതിയോടായ

നേരം മൊഹാലസ്യവുംതീൎന്നമനോരഥതേരിലേറി ✱ ശേഷമുള്ളൊരുപടയോടും തൻപ്രാണനോടും യൊഷമാൎമണിയോടും കൂടത്തൻപുരിപുക്കാൻ ✱ കരണീയങ്ങളായകൎമ്മങ്ങളെല്ലാംചെയ്തു മഹിണീയുടെപാണിഗ്രഹണമത്രംചെയ്തു ✱ രാജഭൊഗത്തൊടിരുന്നീടിനാൻചിരകാലം രാജീവനേത്രയായമഹിണിക്കുതുകാലം ✱ ഗൎഭമുണ്ടായ്‌വന്നസന്തൊഷംവാസ്ക്കുവെന്നു ഭൂതവിച്ചിരുത്തുമലപോനകുമാരനും ✱ ഉത്തമൻപിംഗാക്ഷനാഴ്പിറന്നുമരിച്ചവൻ ജന്മംചെയ്തിതുപിന്നെമഹണീതനയനായി ✱ ജാതകൎമ്മാദികളും ചെയ്തിതുദ്വിജശ്രേഷ്ഠൻ ജാതമൊഹനെ വസിപ്പിച്ചീടിനാൻമകനായി ✱ ഉചിതനെന്നുപെരുമിട്ടിതു തനയനു സമ്മൊദത്തോടുമുപനിച്ചിതു യഥാവിധി ✱ ഗൎഭനൊടസ്ത്രശസ്ത്രവിദ്യകൾപാഠംചെയ്തു മറ്റ്ശിഷ്യനാസമനായിതന്ത്രങ്ങൾക്കെല്ലാം ✱ രമ്യമാരുടെമകുടമാകിയചിത്രാംഗിയെ സ്സമ്മൊദത്തൊടുകല്യാണംചെയ്തവനവളെയും ✱ വെട്ടിതുചിത്രാംഗിപെറ്റുണ്ടായിതനയനും നാട്ടിലുള്ളവൎദ്ധമാനനുമുണ്ടായിതെറാം ✱ പുത്രപൌത്രന്മാരൊടുംസുഖിച്ചുദ്വിജശ്രേഷ്ഠ നൊത്തും കീൎത്തിയോടുംവസിക്കുംകാലത്തിങ്കൽ ✱ രാജഭൊഗങ്ങളിലുംവൈരാഗ്യംഭവിച്ചിതൊ രാജിയിൽപരാജിതനായതൊതൊത്താളൂനിത്യം ✱ ബന്ധുപാലന്മാരെ വഞ്ചിതി സമ്മൊനിച്ചു പിന്നിതമവരൊടുകൈക്കൊള്ളിച്ചുരഹസ്യനായി ✱ ആനയില്ലാത പടക്കൊപ്പൊടുമൊരുമിച്ചു സന്തൊഷംപൂണ്ടുനിജ നന്ദനനൊടുംകൂടി ✱ കാശിരാജ്യത്തിന്നാഗ്ഗൊണ്ടാമഹന്തകൂട്ടിപട നാശങ്ങൾചെയ്തിരിവൊദാസനെജയിപ്പാനായ് ✱ അഞ്ജനശൈലംപൊലെപൊന്നിന്നവധി കഞ്ചുകങ്ങളുംമുസലായുധധരന്മാരും ✱ മണ്ഡലതാങ്ങളും ശംഖങ്ങളുമണിതമഞ്ജുസാരഥങ്ങൾ മറ്റമില്ലാതെയുണ്ടു ✱ പത്തികളുണ്ടുപുനരറ്റമില്ലാതവണ്ണം പത്താശാന്തവുംനിറഞ്ഞുച്ചനാദങ്ങളൊടും ✱ സത്യലൊകത്തൊളമെത്തിടിനവാദ്യഘൊഷം ശത്രുരൂപന്മാരുടെചിത്തങ്ങൾചിമുക്കുന്നു ✱ വെഗനകാശിരാജ്യാവളഞ്ഞുദ്വിജശ്രേഷ്ഠൻ പ്രാകാരാട്ടാലങ്ങളുംതകൎത്തുകിടങ്ങുകൾ ✱ നിരത്തിക്കടന്നാടത്തീടിനാപടകണ്ടു കലത്തൊടാശ്ശുപുറപ്പെട്ടിതുദിവൊദാസൻ ✱ തിരക്കിമുമ്പിൽക്കടന്നാടത്തപടകണ്ടു ശരത്താലൊടുക്കിനാൻവെഗനദ്വിജശ്രേഷ്ഠൻ ✱ മരിച്ചശെഷിച്ചുള്ളകാശിഭൂപാലസൈന്യം തിരിച്ചുനടന്നിതുമന്ദത്തൊടന്നെരം ✱ ഏറ്റിതുദിവൊദാസൻതന്നൊടുദ്വിജശ്രേഷ്ഠൻ മുന്നനപ്പൊഴുദിവൊദാസനമെടുത്തിതു ✱ തങ്ങളിലുണ്ടായൊരുയുദ്ധവൈചിത്ര്യമെല്ലാ മിങ്ങിനെയെന്നുപറഞ്ഞീടത്തിനിക്കെളുതു ✱ സാഹസത്തൊടുശരമെത്തുകിനാൻമഴപൊലെ ഹൈഹയാധിപനാവയെരൊരാജദിവൊദാസൻ ✱ രക്തവുമണിഞ്ഞതി

ണൊന്നുമൊന്നിളകാതെ ശക്തിയോടെററമത്യന്തകോപ
ത്തോടും * ശരൌഘമശ്ശരത്തിങ്കലെയ്തീടിനാനതുകൊണ്ടു സങ്കട
ത്തോടുമാർത്തിപൂണ്ടിതുദ്രോണപുത്രൻ * വേദനയോടും പുനരഞ്ചു
നാരാചങ്ങളാൽ ക്രോധേന ദിവോദാസൻതന്നെയുമെയ്തീടിനാ
ൻ * നാരാചഗണമേററുപീഡിതനാകയാലെ പോരിന്നില്ലനി
ല്പനരചെയ്തിതപ്പോ * ശൌര്യമേറീടും ദിവോദാസനടുത്തിതു
ധൈര്യമോടനന്തരമന്തകനെന്നപോലെ * കെല്പേറും ദ്രോണപുത്ര
ൻതന്നുടെ വക്ഷോദേശേ കല്പാന്താനലതുല്യമായൊരു ശരമെയ്താ
ൻ * ചട്ടയും മാറും ഭേദിച്ചുർവ്വിയെ പ്രവേശിച്ചു പെട്ടെന്നു ബാണമതു
കൊണ്ടതിവ്യഥയോടും * ഹൈഹയനരപതി തേരതിൽ വീണീടി
നാൻ മോഹവുംകലർന്നതുകണ്ടൊരു കാശിനൃപൻ * സൂതനെയൊ
ന്നശരംകൊണ്ടുകൊന്നശ്വങ്ങളെ ക്രോധേന നാലുബാണമെയ്തുടൻ
കൊന്നീടിനാൻ * ദ്രോണപുത്രനെപ്പിന്നെക്കൊന്നീല ദിവോദാസ
ൻ ഉത്തമമായധർമ്മമല്ലിതെന്നാകയാൽ * ശത്രുക്കൾക്കപജയമെ
ത്തിയാലവരില്ല മൈത്രിയും കൃപയുണ്ടു സാധുക്കൾക്കറിഞ്ഞാലും ——
ചൊല്ലിയെന്നേഴദ്ധ്യായം തന്നിലെ കഥയിന്നു ചൊല്ലുവൻ ചുരുക്കി
ഞാൻ കേട്ടുകൊള്ളുവിൻ നിങ്ങൾ *

——൦൦൦——

## എട്ടാം അദ്ധ്യായം

താതൻ വീണതുകണ്ടനേരത്തു ധർമ്മജനും ക്രോധേന തേരിലേ
റിവേഗത്തിലടുത്തിതു * പാവകജ്വാലകണ്ടു പതംഗമെന്നപോ
ലെ ദേവേന്ദ്രനൊടുവലനെന്നപോലെയുമപ്പോൾ * ബാണങ്ങൾ
കൊണ്ടുതൂകിത്തുടങ്ങി ധർമ്മജനും ക്ഷോണീന്ദ്രനായ ദിവോദാസനുമ
ന്നേരം * സൂതാശ്വധ്വജരഥജാലങ്ങൾ മുറിച്ചിതു ജാതരോഷേണ
ദ്രോണപുത്രനുമപ്പോൾ * ശസ്ത്രങ്ങൾകൊണ്ടു ദിവോദാസനെ
പ്രയോഗിച്ചാൻ ക്രുദ്ധനായടുത്തിതു കാശിഭൂപനുമപ്പോൾ * ധർമ്മ
ജനുടെ പാർശ്വഗ്രാഹകവീരന്മാരിൽ പത്തുതേരാളികളുമൊന്നിച്ചു
ശൌര്യത്തോടെ * യുദ്ധവും തുടങ്ങിനാരന്നേരം ദിവോദാസൻ ബ
ദ്ധകോപത്തോടടുത്തസ്ത്രങ്ങൾ തൂകീടിനാൻ * ധർമ്മജനപ്പോൾ മി
ത്രശക്തിയോടടുത്തെയ്തു വിദ്ധമശ്വധ്വജസാരഥിരഥങ്ങളെ *
പത്രികൾകൊണ്ടു മുടിച്ചുമഞ്ചുനിമിഷത്തിൽ വധിച്ചു കോപത്തോടും
മൂന്നുബാണങ്ങളെയ്തു * സത്വരം ഖണ്ഡിച്ചിതു കാശീശചാപത്തെ
യ്യു മത്തൽപൂണ്ടപ്പോൾ ദിവോദാസനും വേഗത്തോടെ * ഖഡ്
ഗചർമ്മങ്ങളെക്കൈക്കൊണ്ടു ധർമ്മജൻ തന്നൊ ടുഗ്രനാം ദിവോദാസ

ററട്ടത്താനതുനേരം * പത്തുതേരാളികളുമൊന്നിച്ചുമഴപോലെ ശ സ്ത്രങ്ങൾതൂകിടിനാനന്നേരംദിവോദാസൻ * വാൾകൊണ്ടുബാ ണങ്ങളെച്ഛേദിച്ചുകളഞ്ഞതി വേഗേനപത്തുമഹാരഥന്മാരെയുംകൊ ന്നാൻ * ഉന്മദനുടെസൂതന്തന്നെയുംവെട്ടിക്കൊന്നു മർദ്ദിച്ചുകളഞ്ഞി ത്തുരഗങ്ങളെയും * ചാപതൂണീരവർമ്മാദികളെയെല്ലാംവെട്ടി ക്കൊപെനനുറുക്കിനാനെന്മണിപ്രായംനൃപൻ * തന്നെമായുധങ്ങ ളുംപോയൊരുമർദ്ദനൻ പാരമായ്മുറിഞ്ഞൊരാറുചോരയുമണി ഞ്ഞുടൻ * പോരതിൽപേടിച്ചോടുന്നേരത്തുദിവോദാസൻ പാ രാതെപിന്നാലെപാഞ്ഞെത്തിപ്പിടിപെട്ടാൻ * കേശപാശവുംചു റ്റിപ്പിടിച്ചുതൂക്കിവാളു മാറ്റുപൊങ്ങിച്ചുകഴുത്തറുപ്പാൻതുടങ്ങുമ്പോ ൾ * ബാലനാമിവനെത്താന്താതന്റെമുമ്പിലിട്ടു കാലനുക്കയക്ക ന്നതൊട്ടുമേധർമ്മമല്ലാ * കൊല്ലുന്നേനില്ലപാപമുണ്ടാമെന്നൊർത്തു പിന്നെ തുല്യമാനസനായച്ചീടിനാനവനെയും * മറ്റൊരുതേരി ലേറിതാതനുംതാനുംകൂടി തെറ്റനമർദ്ദിച്ചുശേഷിച്ചുള്ളപടയുമായ് * ഉല്ലാസമാനങ്ങളുംവെടിഞ്ഞീശ്വരനുടെ കല്പിതമെല്ലാമെന്നുകല്പിച്ചു പുരംപുക്കാർ * കാശിഭൂപനുംപ്രബലാരിയെജയിച്ചുപൊ യാ ത്രതൻപുരംപുക്കുസുഖിച്ചുമരുവിനാൻ — അക്കാലമയോദ്ധ്യാധിപ തിയാംവസുമന സ്സുൾക്കാമ്പിൽപരിഭവംചിന്തിച്ചുചിന്തിച്ചിനി * ഭദ്രശ്രേണ്യനെജയിച്ചീടണമെന്നുകല്പി ച്ചുദ്യോഗംചെയ്താൻനിജബ ന്ധുഭൂപാലരോടും * വാഹനായുധച്ഛത്രചാമരാദികളോടും വാ ഹിനിയോടുംപൂർവ്വവൈരമോർത്തുസാഹസത്താൽ നന്മയോതിരംനിര ഞ്ഞൊരുവൻപടയെന്ന സമർദ്ദിച്ചിതുമാഹിഷ്മതിയാംപുരിയെ ല്ലാം * ഉദ്യാനംപൊടിച്ചുടൻനിരത്തികിടങ്ങുകൾ ഉദ്യോഗത്തോ ടുഭദ്രശ്രേണ്യനുമന്നേരം * ദശശരഥങ്ങളുംപത്തിയുമുത്തമ നാം പുത്രനുംകൂടിപുറപ്പെട്ടിതുയുദ്ധത്തിനായ് * അന്നേരംദേവാ സുരയുദ്ധമെന്നതുപോലെ സന്നാഹത്തോടുമതിഘോരമായിതു പോരും * അന്യോന്യമിടകലർന്നൊരായുദ്ധത്തിങ്കൽ പിന്നെയും ഭദ്രശ്രേണ്യൻജയിച്ചാനതുനേരം * ചെന്നുപുക്കിതുവസുമനസ്സു യോദ്ധ്യയിൽ വന്നൊരുപരിഭവംചിന്തിച്ചുവിശോകനായ് * മാന ഹാനിയിൽവലുതായൊരുദുഃഖമില്ല മാനികൾക്കേതാരിലെന്നുള്ള തുണ്ടയല്ലോ * പിന്നെയുംചിലമാസംകഴിഞ്ഞൊരനന്തരം തന്നു ടെമന്ത്രികളുമായുടൻ നിരൂപിച്ചു സന്നാഹത്തോടും സമരത്തിനാ യുസ്സുമന സ്സന്നദ്ധഗജരഥവാജിപത്തികളോടും * കാളിന്ദീനദി യെയുംകടന്നുവേഗത്തോടെ കാലംവൈകാതെമാഹിഷ്മതിയെവള ഞ്ഞുടൻ * ഗോപുരോദ്യാനങ്ങളുംപൊടിച്ചുകിടങ്ങുകൾ കോപേ നകിളത്തിപ്രാകാരവുമെളുത്തിതു * കോട്ടയുംതകർത്തടുത്തിടിന

പടകണ്ടു വാട്ടമെന്നിയെപുറപ്പെട്ടിതുഭദ്രശ്രേണ്യൻ * പുത്രനും താനുമററമില്ലാതപടയുമായ് ശത്രുസൈന്യത്തോടെററുയുദ്ധവുംതുടങ്ങിനാൻ * ഭീരുക്കൾക്കെല്ലാമുള്ളിൽഭീതിയുണ്ടാകുംകണ്ടാൽ ശൂരന്മാൎക്കെല്ലാമതിപ്രീതിയുമുണ്ടായ്വരും * ആനകളെല്ലാമിതുവലത്തുയൊട്ടമട്ട ത്താനകളോടുകലഹിക്കുന്നുപരസ്പരം * അശ്വങ്ങൾകതിച്ചുതൻചേവകരോട്ടമട്ട ത്തശ്വങ്ങളോടുമട്ടത്തെത്തുപിണങ്ങുന്നു * തേരാളിവീരന്മാരവ്വണ്ണമെമഹാരഥ ന്മാരോടുശസ്ത്രാസ്ത്രങ്ങൾകൊണ്ടുപോർചെയ്തീടുന്നു *കാലാളായുള്ളോർകാലാളോടുമായുധവുമായ് തോലാതവണ്ണം പൊരുതടുത്തും തടുത്തുമ ; ക്കാലുകൾകളെല്ലാംതോൾതുടതലകളും ശൂലപട്ടസചക്രവജ്രാദ്യായുധമെററു * സാലങ്ങൾമുടെററുഭൂമിയിൽവീഴുംവണ്ണം മെല്ലമെല്ലമെല്ലവീണവനിമറയുന്നു* നാലുദിക്കിലുംചോരപ്പുഴകളൊലിച്ചുപരപ്പായ് നാലുദധികളിലുംകൂടുന്നുലാഘവതരം * വാരണവാജികളുംപോരിലാനകളുമെററുപാരതിൽതെരുതെരെവീഴുകയുംമരിക്കയും * കങ്കവായസശിവശ്വാദികൾനിശാചര സംഘവുംപിശാചാദിഭൂതികൾകാളിഗണം * എന്നിവശവങ്ങൾഭക്ഷിക്കയുംചോരകുടി ച്ചൊന്നിച്ചുകളിച്ചുനിന്നാർക്കയുംപുളെക്കയും * രണ്ടുഭാഗവുമൊരുപോലെപടകൂടിനതുരു കണ്ടോരുഭദ്രശ്രേണ്യൻചാപബാണങ്ങളോടും * കോസലശത്രുസൈന്യമൊടുകിത്തുടങ്ങിനാൻ വാസവതുല്യൻവന്യമനസ്സമത്തിനോടും * ബാണങ്ങൾമഴപോലെതൂകിനാനതുകൊണ്ടു ശോണിതശരീരനായ്ക്കോപിച്ചുഭദ്രശ്രേണ്യൻ * കോസലാധിപനോടടുത്തിനാൻബാണങ്ങളാൽ ക്രോധേനവന്യമനസ്സുമൊരംശരങ്ങളാൽ * മൎമ്മങ്ങൾതോറുമെയ്യുമുറിച്ചുജിതശ്രമം ധൎമ്മചാപാദികളുംഖണ്ഡിച്ചാനരക്ഷണം * അന്യോന്യംമുറിഞ്ഞുടൻചോരകൊണ്ടണിഞ്ഞിതു മന്നവന്മാരുംബാണംപിന്നെയുംതൂകീടിനാർ * കൊല്ലുവനിവനെഞാൻ ജയിച്ചീടുവനെന്നു മുള്ളിലുറച്ചിതവൎക്കിരുവൎക്കും അതുച്ചും — അദ്ധ്യായമെട്ടിതംചൊല്ലിനിനിയുള്ള യുദ്ധവൈശഷ്യംകേട്ടുകൊള്ളുവിനൊട്ടുചൊല്‍വൻ *

———

## ഒമ്പതാം അദ്ധ്യായം.

ഭദ്രശ്രേണ്യനമതിക്രുദ്ധനായ്ത്തന്നെരം പത്രികളെഴുപത്തഞ്ചെയ്തിതുലാഘവതരം * കോസലാധിപനെഴുപത്തഞ്ചുംമുറിച്ചുപത്താളുഗങ്ങളെഭദ്രശ്രേണ്യനൊപ്രയോഗിച്ചാൻ * വൎമ്മവുംമാറ്റിടവുംപിളൎന്നുപുറപ്പെട്ടു ചെന്നുഭൂമിയിൽപ്രവേശിച്ചിതുബാണങ്ങളും *

അമ്പുകൊണ്ടതിക്രൊധംവരിച്ചുഭദ്രശ്രൌണ്യൻ പിന്നെയാശുബാണമെയ്യുബന്ധിച്ചാൻചാപത്തെയും * പത്രികൾനാലുകൊണ്ടുകുതിരകളെക്കൊന്നു വിദ്രുതമൊരുശരംകൊണ്ടുസൂതനെക്കൊന്നു * പത്തുബാണങ്ങളെയ്തുകൊസലാധിപനെയു മന്നൽചെത്തുന്നെരംകൊസലന്റപെന്നനും * മറെറാരുവില്ലെടുത്തുപെട്ടന്നുകലയെററി പറാലർകാളനൊരുസായകംപ്രയൊഗിച്ചാൻ * ഭദ്രശ്രൌണ്യൊരസ്ഥലംഭെദിച്ചുപുറപ്പെട്ടു കറ്റപുത്രനെപ്പൊലെപുക്കിതുരസാതലം * തെത്തടനന്തനിൽവീണുമൊഹിച്ചുഭദ്രശ്രൌണ്യൻ ആത്തനായതുകണ്ടുധമ്മജൻകൊപത്തൊടും * ബാണങ്ങളെയ്തുകൊണ്ടുസാരഥിതന്നെക്കൊന്നു ബാണമൊരെട്ടുകൊണ്ടുവാജികളെയുംകൊന്നു * വെഗമൊടൊന്നുകൊണ്ടുകെതുവുംമുറിച്ചവൻ കൊസലാധിപനെയുമെയ്യുടൻനുറുക്കിനാൻ * അന്നെരംക്രൊധാകുലനായകൊസലനൃപൻ ചെന്നൊരായിരംബാണമെയ്യുടൽകീറീടിനാൻ * ധമ്മജനതുകൊണ്ടുവിസ്മിതമനസ്കനായ് സമ്മൊഹാൽനിന്നനെരമുണന്നുഭദ്രശ്രൌണ്യൻ * ചാപവുംബാണങ്ങളുംകൈക്കൊണ്ടുവെഗത്തൊടെ കൊപമൊടെയ്തീടിനാനായിരംബാണമവൻ * തെത്തടംപൂകീശരംകൊണ്ടുനരെന്ദ്രപൻ മാത്താണ്ഡനംശുക്കളൊടടിച്ചപൊലെതദാ * ഭദ്രശ്രൌണ്യാസ്ത്രങ്ങളെതടിച്ചുനില്ലുന്നെരം പത്തുബാണങ്ങൾകൊണ്ടുകൊസലെന്ദ്രനെയെയ്താൻ * സൂതനെക്കൊന്നുകുതിരകളെകൊലചെയ്തു വെധിച്ചനൊരുശരംകൊണ്ടുചാപവുമവൻ * മാച്ചിടംപിളൎന്നൊഴുകിടിനചൊരയൊടും * വെറൊരുവില്ലുംകൈക്കൊണ്ടുകലെച്ചൊദശരം * ഭദ്രശ്രൌണ്യനെക്കൊൽവാൻകല്പിച്ചുതൊട്ടതിതു ചിത്രഭാനുജപാശംപൊലെചണ്ഡവിശിഖവും * അദ്ധചന്ദ്രാകാരമായിരിപ്പൊരസ്ത്രംകൊണ്ടു ധമ്മജനെയ്തുബന്ധിച്ചീടിനാനതിനെയും * ധമ്മജനുടെചാപംമുറിച്ചുനൃപതിയും ധമ്മജനെടുത്തിതുമറെറാരുചാപമപ്പൊൾ * മദ്ദിച്ചാനതുമെയ്യുകൊസലനരപതി * സാരഥിതന്നെകൊന്നുവാജികളെയുംകൊന്നു പൊരാതെമുറിച്ചിതുകെതുവുമപ്പൊഴവൻ * മറെറാരുതെരിലെറിച്ചാപബാണങ്ങളൊടും തെററചെല്ലുന്നതുകണ്ടുകൊസലനൃപൻ * സതപരംചാപംമുറിച്ചീടിനാനതുകണ്ടു ധമ്മജനുടെബന്ധുവഗ്ഗമാംതൊഴികൾ * പത്തുപെരൊരുമിച്ചുയുദ്ധവുംതുടങ്ങിനാർ പത്തുപെരെയുംകൊലചെയ്തിതുനൃപതിയും * ഭദ്രശ്രൌണ്യനമതുകണ്ടതിവെഗത്തൊടും ക്രൊധനായടുത്തെറുബാണങ്ങൾതൂകീടിനാൻ * ശസ്ത്രങ്ങൾകൊണ്ടുകൊപംപൂണ്ടൊരുനൃപതിയും പത്തുബാണങ്ങൾകൊണ്ടുഭദ്രശ്രൌണ്യനെയെയ്തു * ധമ്മജനെയുമെഴുബാണംകൊണ്ടെയ്തീടിനാൻ * ഭദ്രശ്രൌണ്യനമപ്പൊൾവില്ലുതുമുറിച്ചിതു പത്തുബാണങ്ങൾകൊണ്ടുകൊസലെന്ദ്ര

നെയെയ്താൻ * ദുൎമ്മദൻതാനുമപ്പോളെട്ടുബാണങ്ങളെയ്താൻ * വി
ല്ലുമുറിപ്പോയനേരംകൊസലനാഥപതി   നല്ലൊരുഗദയുമായടുത്താ
നതിദ്രുതം * സൂതനുമശ്വങ്ങളുംകേതുവുംകൂടെഗദാ പാതനംകൊ
ണ്ടുപൊടിപെട്ടതൊരനന്തരം * ചാപബാണങ്ങളൊടുമെടുത്തുഭദ്ര
ശ്രേണ്യൻ ചാപവുംമുറിച്ചുസൂതനെയുംകൊന്നുപിന്നെ * അവന്റെ
ഗൊരഗദയെടുത്തുഭദ്രശ്രേണ്യൻ   മന്നവനായകൊസലെന്ദ്ര
നെപ്രയോഗിച്ചാൻ * കൊസലാധിപൻതന്റെതെരെല്ലാന്തകൎത്തി
ത്തു ചെതസിചിചാരിച്ചുഭദ്രശ്രേണ്യനപ്പൊൾ * ഖഡ്ഗചാപങ്ങ
ളൊടുമുൽക്രമിച്ചതുനെരം * ഉൾക്കരുത്തൊടുശരംതൂകിനാൻവസുമ
ന   സ്സൊരാശരപ്പൂട്ടിച്ചുഭദ്രശ്രേണ്യനുംവെഗത്തിനാൽ * ദുൎമ്മദന
ങ്ങനെകൊസലനൃപതിയെ   ശക്തികൊണ്ടെറിഞ്ഞതുകൊണ്ടുവീ
ണിതുസൂതൻ * സാരഥിമരിച്ചതുകണ്ടുകൊസലനൃപൻ   പാരമുൾ
ത്താപമുണ്ടുനില്ക്കുമ്പൊൾഭദ്രശ്രേണ്യൻ * ഖഡ്ഗചൎമ്മങ്ങളൊ
ടുംസത്വരമെടുത്തിതു   ഖഡ്ഗചൎമ്മങ്ങൾകയ്ക്കൊണ്ടീടിനാൻ ദുൎമ്മദ
നും * താതനുമെകനുമായ്കൊസലനൃപെന്ദ്രനെ   ക്രൊധെനവധി
പ്പതിനായടുത്തീടുന്നെരം * ബാണങ്ങൾതൂകീടിനാൻകൊസലനൃ
പെന്ദ്രനും   പാണിലാഘവംകൊണ്ടന്നേരംശരങ്ങളും * തത്രകൊ
സലനൃപൻഭദ്രശ്രേണ്യന്റെവൎമ്മം   ശസ്ത്രേണഖണ്ഡിച്ചതുകണ്ടു
ൎമ്മദനാരനും * സൂതനെക്കൊന്നുഗദയെക്കലചെയ്താൻ ക്രൊ
ധെനഭദ്രശ്രേണ്യൻതെരതുംകളഞ്ഞിതു * പൃഥ്വിയിൽചാടീടി
നാൻകൊസലനൃപതിയും * ഭദ്രശ്രേണ്യന്റെഖഡ്ഗമെയ്തുഖണ്ഡിച്ചു
പിന്നെ   വിദ്രുതംവക്ഷസ്ഥലം ഭേദിച്ചാൻ ബാണങ്ങളാൽ * ഭദ്ര
ശ്രേണ്യനുംഗദയെടുത്താനതുനേരം * ദുൎമ്മദൻതാനുംമുഷ്ടിതെറാ
വുംവെശാകെട്ടാൻ * അന്നേരമെടുത്തുടൻകൊസലെന്ദ്രന്റെചാപം
ഖുന്നമാക്കിനാനതുകണ്ടുകൊസലനൃപൻ * ചെന്നതിൽവലാഹകമെ
റിപ്പൊയ് പുരിപുക്കാൻ   വന്നുകൂടീലയല്ലൊ പിന്നെയുംമനൊര
ഥം * ഹൈഹയന്മാരും പരിശ്രാന്തന്മാരായാരെറ   മാഹവത്തി
ങ്കൽനിന്നുനിവൃത്തിച്ചതുനെരം * ശെഷിച്ചപടയുമായ്പുക്കിതുപുരി
തന്നിൽ ഭെദ്യത്തൊടന്യൊന്യമുൾക്കൊണ്ടൊരുവൈരത്തൊടും—
ഒമ്പതദ്ധ്യായമെവംചൊല്ലിയറിയിതിങ്ങ.   ഇമ്പമായിതന്നെകെ
ട്ടീടുകിൽശെഷംചൊല്ലാം *

———

## പത്താം അദ്ധ്യായം.

കാലമതിനെയൊട്ടുകഴിഞ്ഞതാനന്തരം ത്രിലൊകപതിവീരൻ
കൊസലനാഥവരൻ * ഹൈഹയന്മാരെജ്ജയിക്കണമെന്നൊരിമ്പ

ട്ട സാഹസത്തോടുംപടകൂട്ടിനാനന്നുകാലം * സ്നേഹമേറവുമുള്ള
കാശിഭൂപാലനെന്റെ മാഹവത്തിന്നുമിത്രമായ്വരത്തണം * ഇതു
മൊത്തവനെന്ന ദൂതനെനിയോഗിച്ചാൻ സത്വരമവൻചെന്നു
കാശിരാജ്യവുംപുക്കാൻ * ശൂരനാംദിവോദാസനന്ദനൻപ്രതർദ്ദന
ൻ സാദരംദൂതനൊടുവൃത്താന്തംചൊദ്യംചെയ്താൻ * ദൂതനുംതൊ
ഴുതുചൊല്ലീടിനാനവസ്ഥകൾ സാദരംചൊല്ലീടിന്നുഞാൻവന്നകാ
ര്യമെല്ലാം * അഗ്രജനുടെവാക്യംകേട്ടുകൊണ്ടാലുമെങ്കിൽ മൽഗി
രാസമസ്തവൃത്താന്തവുമുള്ളവണ്ണം * ഞാൻപലവട്ടംഭദ്രശ്രേണ്യ
നോടെറുതൊററാൻ മാംപ്രതികാരമന്യമുണ്ടാകണംഭവാനിനി *
ഹൈഹയന്മാരെജയിപ്പാനൊരുസഹായമാം യാഹവത്തിനുകൂടെ
പ്പോരേണമയാസാകം * പുത്രമിത്രാമാത്യന്മാരൊടുംനിഗ്രഹി
ക്കണം ഭദ്രശ്രേണ്യനെയെന്നൊരുമനസ്സാന്തിവരൂ * അല്ലെന്നു
വരുന്നാകിൽസംശയംതീർക്കലെന്നെ കൊല്ലുണമവനരിനില്ലസം
ശയമെല്ലും * അതുകയാൽസമസ്തസൈന്യംതൊടുമൊരുമിച്ചു വെ
ഗേനവന്നീടണമെന്നരുൾചെയ്തുനൃപൻ * ദൂതവാണികളേവം
കേട്ടപ്പൊൾപ്രതർദ്ദനൻ പ്രീതിപൂണ്ടുകംദൂതനൊടുചൊല്ലീടിനാ
ൻ * ഭാഗ്യവാനെത്രയുംഞാനെന്നറിഞ്ഞിതിപ്പൊൾ യോഗ്യക
ർമ്മത്തിങ്കൽമമാർത്ഥനാഞ്ചൊന്നാകയാൽ * ഏതുമിന്നിയവൻചെന്നു
ചൊല്ലുകമടിയാതെ സങ്കടമിതുനിനച്ചുള്ളിലുണ്ടായിടൊല * വാ
ഹിനിയോടുംകൂടെപ്പിന്നെഞാൻയുദ്ധംചെയ്തു ഹൈഹയാധിപനെ
യുംപുത്രമിത്രങ്ങളെയും * ആഹവത്തിങ്കൽവധിച്ചാർത്ഥനാശാംതാ
ഴാ മാഹന്തവന്ദിപ്പതിന്നാസ്ഥതമെനചൊൽനീ * ദൂതനമതുകേ
ട്ടചെന്നയൊദ്ധ്യയുംപ്രാപി ച്ചാദരവൊടുവൃത്താന്തങ്ങളുമറിയിച്ചാ
ൻ * ദൂതനെസ്സമ്മാനിച്ചുരണ്ടാംമാസത്തിൽനൃപൻ ജാതമോദ
നായ്പടക്കൊപ്പുകൾകൂട്ടീടിനാൻ * ഹസ്ത്യശ്വരഥങ്ങളുമെറമില്ലാതെയു
ള്ള പത്തിയുംപുത്രമിത്രാമാത്യസനാഥനായി * രാജ്യകാനനങ്ങളു
ംദേശങ്ങൾകടന്നവപോയ് പുഷ്യമാംമാഹിഷ്മതി നഗരംപ്രാന്തംപു
ക്കാർ * തല്ക്കാലെപടയോടുംവെന്നിതുകാശിനൃപ നല്ലക്കാന്യതെള്ളി
ഞ്ഞിതുകോസലനരേന്ദ്രനും * നല്ലൊരുസഹായമുണ്ടായിതുനമു
ക്കിപ്പൊൾ എല്ലാരാതിയുംജയിക്കാമിനിശ്ശത്രുക്കളെ * എന്നുകല്പി
ച്ചുശീഘ്രംകോസലകാശിസൈന്യം ചെന്നുമാഹിഷ്മതിയാംപുരിയെ
വളഞ്ഞിതു * നിഷ്ടുരങ്ങളുംപൊടിപെട്ടുകിടങ്ങുക ളൊക്കവെ
നിരത്തിപ്രാകാരവുംമുറിച്ചുടൻ * ഗോപുരങ്ങളുംകെട്ടുത്താലയങ്ങളു
മെല്ലാം കൊമ്പനകളെതറുകണ്ടാരംഭദ്രശ്രേണ്യൻ * പുത്രനും
താനാംചതുരംഗവാഹിനിയുമായ് സത്വരംപുറപ്പെട്ടുയുദ്ധവുംതുടങ്ങി
നാൻ * ഉത്തരഭൂപരെപുറപ്പെട്ടശത്രുവിനാശം ചെയ്വതിന്നുകൊപ

ത്തൊടുംകോസലനരവരൻ * പെട്ടന്നതടുത്തപ്പോൾത്തുടൻകലഹവും പൊട്ടിക്കുകളൊന്നിളകിച്ചമഞ്ഞിതു * ശക്തിയൊടടുത്തിടചെന്നിതുപരസ്പരം ശസ്ത്രാസ്ത്രങ്ങളെക്കൊണ്ടെതുകിനാനതുനെരം * ഹസ്ത്യശ്വരഥങ്ങളുമറമില്ലാതെയുള്ള പത്തിയുംമരിച്ചിതുരണ്ടുഭാഗത്തുമപ്പൊൾ * ഖഡ്ഗചർമ്മങ്ങൾഗദശക്തിപട്ടസങ്ങളും മുൽഗരചക്രചാപബാണങ്ങൾപ്പിണ്ഡിപാലം * ഭിണ്ഡിപാശങ്ങൾമുസലങ്ങളെന്നിവയെററു ഖണ്ഡമായവയവംവെർപെട്ടുവീണിടിനാർ * ശങ്കരശിവശിവ ചൊല്ലാവതല്ലയെതും സംഖ്യയില്ലാതപടമരിച്ചൊരനന്തരം * ദാഹവുംബുഭുക്ഷയുംസാദവുംമുറിഞ്ഞുള്ള രൌദ്രവുംകലന്നിതുശെഷിച്ചപടയെല്ലാം * ഭീതിയുംപൂണ്ടുപരവശന്മാരായാർചിലർ ഖെദവുംകെളുത്തടുത്തീടിനാർചിലരപ്പൊൾ * വീര്യസപത്നതെപ്രാപിച്ചിടാമെന്നുള്ളിലൊത്തു ശൌര്യേണയുദ്ധംചെയ്തുമരിച്ചീടിനാർചിലർ * യുദ്ധഭൂമിയിൽവന്നുനിറഞ്ഞുചമഞ്ഞിതു ഗൃദ്ധ്രങ്ങൾകാകങ്ങളുംസാരമെയാദികളും * രക്തവാഹിനികളും വെഗത്തിലൊഴുകുന്നു നൃത്തമാടുന്നുകബന്ധങ്ങളുംപലവിധം * ചിത്രമെത്രയുംയുദ്ധമെന്നദെവാദികളും ചിത്തവിഭ്രമത്തോടുമത്യത്ഭുതംപൂകുന്നു— ഉക്തമായിതുപത്താമദ്ധ്യായമിനിയുംഞാൻ വ്യക്തമായ്സംക്ഷെപിച്ചുചൊല്ലുവൻകെട്ടുകൊൾകിൻ * *

---

## പതിനൊന്നാം അദ്ധ്യായം.

ചൊല്ലുള്ളതെരാളികൾശസ്ത്രങ്ങൾകൊണ്ടുവെഗാൽ കൊല്ലുന്നഗജവാജിപത്തികളെയുംപിന്നെ * നല്ലതെരാളികളുംമരിച്ചുവീണിടുന്നു ശല്യങ്ങൾകൊണ്ടുവലഞ്ഞിടുന്നുചിലരെല്ലാം * മത്തഹസ്തികൾകരുത്തെറിയവീരന്മാരും ശസ്ത്രതൊമരമുസലാങ്കുശങ്ങളെക്കൊണ്ടും * പത്തിഹസ്തിപവീരരഥ്യശ്വഗണങ്ങളെ പത്തുമമ്പതുംനൂറുമഞ്ഞൂറുംകൊന്നീടുന്നു * പത്തികൾപത്തികളെസ്സത്വരമൊട്ടുക്കുന്നു പത്രികൾമഴപൊലെവിട്ടംപൊഴിക്കുന്നു * അശ്വികൾചിറകററുപൃത്ഥ്വിയിൽവീഴുംവണ്ണം ഹസ്തികൾതെരുതെരമറിഞ്ഞുവീണീടുന്നു * സിന്ധുസൌവീരബാൽഹികാരട്ടാധിപന്മാരും അന്തകപുരിപുക്കാർചതുരംഗങ്ങളൊടും * രക്തവാഹിനികളുംസതതമൊഴുകുന്നു രക്തപായികളെല്ലാംനൃത്തവുമാടീടുന്നു * ഭദ്രശ്രേണ്യനുമപ്പൊൾക്രുദ്ധനായ്തെരിലെറി വിട്ടമടുത്തിതുപുത്രന്മാരൊടുമായ് * ബാണങ്ങൾമഴപൊലെതുകിനാനതുകൊണ്ടു വീണിതുഭൂമിതന്നിൽകൊസലാധിപസൈന്യം * രാജപുത്രന്മാരെയുംകൊന്നിതു

പലരെയും ആജിയിൽമരിച്ചിതുപടനായകന്മാരും * വാജികളും ഗജങ്ങളുംതേരാളികളുംകാലാളോടും വ്യാജമെന്നിയെനിന്നുപൊരുതാർഭയങ്കരം * കാശിരാജനുമയോദ്ധ്യാധിപനതാനുമട്ട ശരാശുഗങ്ങളെക്കൊണ്ടുതൂകിനാർമഴപോലെ * ഹൈഹയാധിപനുടെസൈന്യമതുനേരം ഹാഹാകാരേണമരിച്ചീടിനാരക്ഷണാൽ * ദുർമ്മദനതുനേരമന്തകനെന്നപോലെ വിദ്രുതമൊടുക്കിനാൻപ്രത്യർത്ഥിബലമെല്ലാം * ദുർമ്മദനുടെശരമേറ്റുതൻപടയെല്ലാം പ്രദ്രുതമായനേരമട്ടതാൻപ്രതർദ്ദനൻ * കാശിഹൈഹയനൃപവീരന്മാർജ്ജയിപ്പതിന്നാശയാപരസ്പരംനിന്നുപോർചെയ്യുന്നേരം * സിദ്ധചാരണഗന്ധർവ്വാപ്സരസ്സാദികൾ യുദ്ധംകാണ്മതിന്നുവന്നാകാശമാർഗ്ഗമെല്ലാം * നിറഞ്ഞുവിമാനങ്ങൾകൊണ്ടുശീതങ്ങളോടും പറഞ്ഞുതുടങ്ങിനാരന്യോന്യമൊരൊന്നവർ * യുദ്ധവൃത്താന്തംകേട്ടമറ്റുള്ളനൃപന്മാരും ബദ്ധകൌതുകംപൂണ്ടുചിത്തത്തിൽനിരൂപിച്ചാർ * ബന്ധുകൃത്യംചെയ്യേണമാകുന്നതെല്ലാമിപ്പോ ളന്തരമുണ്ടോനമുക്കില്ലാത്തിലെല്ലാംകൊണ്ടും * ഇത്ഥമോർത്തന്യനൃപന്മാരെല്ലാംനിജനിജമിത്രമായുള്ളവർക്കുതുണപ്പാനതുകാലം * കണ്ടുകൂടാതൊളമങ്ങുള്ളവമ്പടയെല്ലാം രണ്ടുഭാഗത്തുമയച്ചീടിനാർജ്ജയിപ്പാനായ് * വാരിധികളിൽച്ചെന്നുനദികൾകൂടുംവണ്ണം ചെന്നുചേരുന്നുപടരണ്ടുഭാഗത്തുമപ്പോൾ * ആനകൾപടഹശംഖാദികൾവാദ്യത്തോട മാനതേർകുതിരകാലാൾചെന്നുനിറയുന്നു * ഭൂമിയില്പുള്ളചതുരംഗവാഹിനിയെല്ലാം പൊർമദത്തൊടരണ്ടുഭാഗമായ്നിറയുന്നു * ആഹവത്തിനുകാശികൊസലേന്ദ്രന്മാർചെന്നു ഹൈഹയരാജ്യംവളഞ്ഞീടിനാരെന്നുകേട്ടു * [illegible]ക്ഷനായരാത്രിഞ്ചരനായകൻനിജ ഭീമമായൊരുപടക്കൊപ്പോടുംപുറപ്പെട്ടാൻ * ക്ഷേമകനായനിജതാതനെക്കലചെയ്യാൻ ഭൂമിപനായദിവോദാസൻപണ്ടത്രേയല്ലൊ * കൊസലേശപരൻവസുമനസ്സുംകലചെയ്യാൻ മാതുലനായപിംഗാക്ഷനെയെന്നതുകൊണ്ടും * ക്ഷേമകൻ[illegible]ശ്രേണ്യൻതന്നുടെസഖിമുന്നാം വാമന്മാരെല്ലാംകൊണ്ടുംകൊസലകാശീശന്മാർ * മൂന്നരക്കോടിരാത്രിഞ്ചരസേനയുമായി ച്ചെന്നിതുഭീമാക്ഷനുംഹൈഹയസൈന്യംതന്നിൽ * ദുർമ്മദനുടെപാർഷ്ണിഗ്രാഹകനായിച്ചെന്നു യുദ്ധവുംതുടങ്ങിനാൻനിർദ്ദയൻഭീമാക്ഷനും * കാശികൊസലപതിസൈന്യമുല്പക്ഷംകൊണ്ടു നാശവുംവരുത്തിനാരുഗ്രരാക്ഷസരെല്ലാം * ഖഡ്ഗചാപപട്ടിശശക്തിപരിഘഗദമുസല മുൽഗ്ഗരപാശവജ്രവലയാദികളാലെ * കൊന്നുകൊന്നൊടുക്കിനാർമാനുഷരെയുംപിന്ന രഥഗജഹയപത്തികളെയുമെല്ലാം * അന്നേരംകാശീശനുംകൊസലനൃപേന്ദ്രനും അന്യഭൂപാലന്മാരുമൊന്നിച്ചുയുദ്ധംചെയ്താർ * ഹൈഹ

യുദ്ധമഹാബലമസംഖ്യംമരിച്ചിതു വാഹനാദികളോടുംമരിച്ചുരാക്ഷസന്മാം * ഇതിനെയൊരുയുദ്ധംകണ്ടിട്ടില്ലെന്നുമൊക്കെ തങ്ങളിൽപറയുന്നിതാകാശ ചാരികളും — ചൊല്ലിയേൻ പതിനൊന്നാമദ്ധ്യായം ഞാൻനിങ്ങളോടു ചൊല്ലുവൻവേണമെങ്കിലിനിയുംകേട്ടുകൊൾവിൻ *



## പന്ത്രണ്ടാം അദ്ധ്യായം.

ശ്രീരാക്ഷസന്മാരുതന്നേരംശോണിതനാദികണ്ടു യാമിനീചരന്മാരൊടീവണ്ണമുരചെയ്താൻ * നമ്മുടെകുലത്തിനുഭക്ഷണത്തിനുമുന്നം ബ്രഹ്മാവുകല്പിച്ചിതുശോണിതമാംസാദികൾ * നിങ്ങളെന്തിളകാതെ നില്ക്കുന്നതെല്ലാവരും സംഗരെമനുഷ്യരെക്കൊന്നുഭക്ഷിച്ചുകൊൾവിൻ * ശോണിതവാഹിനികളൊരൊരൊവഴിരണക്ഷോണിയിലൊഴുകുന്നതൊക്കവെകണ്ടീലയോ * ആനകൾകുതിരകളെന്നിവറൊറൊടുകൂടി മാനവന്മാരൊലിക്കുന്നിതുബഹുവിധം * ഉത്തമനാം പ്രതർദ്ദനൻതന്നെയുംമകനെയും പോരതിൽവസുമനസ്സിനെയുംമകനെയും * ഭക്ഷിച്ചുഭദ്രശ്രേണ്യനാനന്ദംവരുത്തേണം രക്ഷൊവീരന്മാരെല്ലാനാമെന്നതൊത്തിട്ടുവിൻ * ഇത്തരംവാക്കുകേട്ടുരാക്ഷസപ്പടയെല്ലാം ഉദ്ധൂതസമുദ്രവൽക്ഷുബ്ധമായതുന്നേരം * രക്തവാഹിനികളെപാനവുംചെയ്തുചെയ്തു ശത്രുസൈന്യകമലെയ്യപുക്കുകൊണ്ടുതിട്ടതാം * ഹസ്തികളെയുംപുനരശ്വസംഘാതത്തെയും മർത്ത്യവീരന്മാരെയുംഭക്ഷിച്ചുതുടങ്ങിനാർ * അന്നേരംദേവാസുരസിദ്ധഗന്ധർവ്വാദിക ളെന്നോകഷ്ടമെയെന്നുതങ്ങളിൽപറഞ്ഞിതു * കാശികോസലനൃപെന്ദ്രന്മാരെക്കണ്ടീലത്രെ രാശരാസ്ത്രിയിൽമഗ്നന്മാരായാരെന്തോ പാപം * കാണികളെല്ലാംതമ്മിലീവണ്ണംപറയുമ്പോൾ പ്രാണഭീതിയുംപൂണ്ടുശേഷിച്ചനരബലം * ക്ഷീണസത്വങ്ങളുമായേറവും വിഷണ്ണരായ് കൌണപവരപരിപീഡിതരായിതെല്ലാം — ദ്വാദശാദ്ധ്യായമേവംചൊല്ലിക്കേട്ടൊന്നെനിന്നും സാദരംപൂണ്ടുകേട്ടുകൊള്ളുവിൻകഥാശേഷം *



## പതിമൂന്നാം അദ്ധ്യായം.

കാശികോസലനൃപന്മാരതുന്നേരംകോപി ച്ചാശുഗങ്ങളെപ്പൊഴിച്ചീടിനാരതുന്നേരം * ഹൈഹയസൈന്യമേറ്റംമരിച്ചാരതിട്ടതാം ആഹവംദേവാസുരതുല്യമായ്ച്ചമഞ്ഞിതു * ഭദ്രശ്രേണ്യനെ

ജിതനാകിയനൃപശ്രേഷ്ഠൻ * തന്നുടെമകളായരേണുകാമനോഹരി കന്യകാതന്നെയപേക്ഷിച്ചിതുജമദഗ്നി * ശാപശങ്കിതനായ ഭൂപതികന്യാരത്നം താപസേന്ദ്രനുകൊടുത്തീടിനാൻമടിയാതെ * നിർമ്മലാംഗിയെവിവാഹംചെയ്തുജമദഗ്നി നന്മയോടിനല്ലൊരാശ്രമമുണ്ടാക്കിനാൻ * ഗൃഹസ്ഥാശ്രമത്തെയുംരക്ഷിച്ചുധർമ്മത്തോടെ മഹത്വംവളരുമാറിരിക്കുംകാലത്തിങ്കൽ * രുമണ്വാൻസുഷേണോത്തമംവസുവുംവിശ്വാവസു ക്രമത്താലേവംനാലുപുത്രന്മാരുണ്ടായ്വന്നു — അക്കാലംഭൂമിദേവിഭൂമിഭാരത്തെക്കൊണ്ടു ദുഃഖിച്ചുദേവകളുമായ്ചെന്നുവിരിഞ്ചനെ * കണ്ടുസങ്കടമറിയിച്ചനേരത്തുധാതാവുണ്ടായതാപത്തോടുംപാൽക്കടൽതീരംപുക്ക * ദേവകളോടുംമുനിമാരോടുംവേദംകൊണ്ടു ദേവദേവനെസ്തുതിച്ചോരനന്തരംനാഥൻ * പ്രത്യക്ഷീകരിച്ചരുളിച്ചെയ്താൻഭൂഭാരംഞാൻ സത്വരംതീർത്തീടുവൻപോയാലുമെങ്കിൽനിങ്ങൾ * എന്നരുൾചെയ്തനേരംധാതാവുംദേവകളും വന്നസന്തോഷത്തോടുംപോന്നുമന്ദിരംപുക്കാർ * വൈകുണ്ഠൻനിജാംശത്താൽമായയാജമദഗ്നി യാകിയമുനിപ്രവരാശ്രമംപ്രവേശിച്ചാൻ * രത്നസംസ്ഥിതമായവൈഷ്ണവധാമമതിഭൂഷംഗർഭേധരിച്ചുളാരേണുകയും * അർക്കനെസഹിച്ചുകൂടാതൊളതേജസ്സിനാൽ നോക്കിക്കൂടാതെചമഞ്ഞാളഥരേണുകയും * ഗർഭവുംപൂർണ്ണമായിശോഭനമുഹൂർത്തംകൊണ്ടു ഭക്തൻവിചാരിച്ചിതുലോകരക്ഷാർത്ഥമായി * ഉത്ഭവിച്ചോരനന്തൻദേവകൾസന്തോഷിച്ചാ അപ്സരസ്സുകളെല്ലാംനൃത്തവുംതുടങ്ങിനാർ * ഗന്ധവാഹനന്താനുംമെല്ലമായ്‌വീശിനാൻ ഗന്ധപുഷ്പസമൂഹംപെയ്തുമധുരമായ് * ഉജ്വലിച്ചീടുന്നിതുനിർമ്മലാഗ്നികളും സജ്ജനഹൃദയവുംപ്രസന്നമായ്ചമയുന്നു * സിദ്ധന്മാർക്കെല്ലാമുള്ളിലാനന്ദംവളരുന്നു * താപസവരന്മാർക്കും ചാരണവരന്മാർക്കും താപവുംതീർന്നുജ്വലിച്ചീടുന്നുദയാഹീനം * സാരജ്ഞന്മാരാംവിദ്യാധരന്മാർമോദിക്കുന്നു * ജാതനായോരനന്തനെക്കണ്ടുജമദഗ്നി മോദവാരിധിതന്നിൽമഗ്നനായ്മേവുന്നേരം * കേൾക്കായിതശരീരിവാക്കുമാകാശമാർഗ്ഗേ ഭാഗ്യവാനായനിനക്കിപ്പൊളുണ്ടായപുത്രൻ * ത്രൈലോക്യത്തിങ്കൽശ്രേഷ്ഠനായുള്ളതുമൊരൊളുന്ന മാലോക്യവരവൈചേതസിവിചാരിക്കിൽ * അന്യശസ്ത്രാസ്ത്രശാസ്ത്രശൗര്യവീര്യങ്ങൾകൊണ്ടും ഉത്തമൻതപോദാനപ്രതാപൈശ്വര്യങ്ങൾകൊണ്ടും * വിക്രമബലനയോപായധർമ്മങ്ങൾകൊണ്ടും ഉൽകൃഷ്ടവിദ്യാവിനയാചാരാദികൾകൊണ്ടും * ഇങ്ങിനെയൊരുപുമാനില്ലെന്നുവന്നുകൂടും മംഗലാത്മാവെനാരായണനസമനിവൻ * ഇത്തരമശരീരിവാക്കുകേട്ടനന്തരം ചിത്താനന്ദവുമേറ്റംവർദ്ധിച്ചതെന്നതചൊൽവൂ * ജാതകർമ്മവുംചെയ്തുശിഷ്യസഹായ

ത്തോടും ജാതാനുരാഗംപതിയോടുംവാണോരനന്തരം ✱ രാമനെന്നാത്മജന്നാമവുംവിളിച്ചിതു സാമോദംരമിപ്പിച്ചാൻലോകരെയെല്ലാമവൻ ✱ താതനക്കാലമുപനിച്ചിതുകുമാരനെ വേദശാസ്ത്രങ്ങളെല്ലാംശിക്ഷിച്ചുപഠിപ്പിച്ചാൻ ✱ ചെന്നിതുവയസ്സുമീരെട്ടുരാമനുപുന രന്നൊരുദിനംതാതൻകാനനമകംപുക്കാൻ ✱ കുസുമസമിൽക്കുശാദികളാഹരിപ്പാനായ് പ്രസന്നനാകയുമാശ്രമാജിരമെല്ലാം ✱ അടിച്ചുതളിച്ചുടൻവാരികൊണ്ടുപോയീടുവാൻ ഘടത്തെയെടുത്തുടൻ പുഴക്കുപോയീടിനാൾ ✱ രാമനെപ്പർണ്ണശാലനോക്കുവാനാക്കിവെച്ചു ഭാമിനിരേവാതീരെചെന്നുനിന്നതുനേരം ✱ ക്ഷോണീന്ദ്രനായ കാർത്തവീര്യനെസ്ത്രീകളുമായ് കാണായിജലക്രീഡചെയ്യുന്നതുമപ്പോൾ ✱ കണ്ണുകളായിരവുംകയ്യുകളായിരമതൊന്നോടു വിണ്ണവർനാഥനിപ്പോളപ്സരസ്ത്രീകളോടും നർമ്മദാനദിയുടെനിർമ്മലതോയംകണ്ടിഹ നർമ്മാർത്ഥംവരികയോചെയ്തതെന്നോരോതരം ✱ ചിന്തിച്ചുചിന്തിച്ചതിവിസ്മയപ്പെട്ടുചിത്ത മന്തരാതമാനികളുകംപൂണ്ടുനിന്നാളവൾ— അങ്ങനെജലക്രീഡാദ്ധ്യായമമ്പത്തെട്ടാമ തിജ്ജനത്തിന്നുപറഞ്ഞിടുവാൻ പണിയത്രെ.

---

## അമ്പത്തൊമ്പതാം അദ്ധ്യായം.

കാർത്തവീര്യനാംനിജസ്ത്രീജനത്തോടുംകളി ച്ചാനന്ദയാരാജധാനിക്കെഴുന്നള്ളാനുടൻനടകൊണ്ടാൻ ✱ ആവിലമായജലംകണ്ടുരേണുകയപ്പോൾ രേവാതീരത്തുകൂടെക്കിടപ്പാകിയകൊട്ടു ✱ ചെന്നുനിർമ്മലജലംമുക്കുവാൻതുടങ്ങിയപ്പോൾ കണ്ണിനാനന്ദംവരുമാറുടൻ കണ്ടിടിനാൾ ✱ കന്ദർപ്പസമനായസാൽവശ്രപനെനിജ സുന്ദരഗാത്രിയായവപ്പുരയോടുംകൂടി ✱ എണ്ണമെകണ്ടീലൊരമ്പതിമാരെപ്പന്ന ഭിങ്ങനെവയൊത്തുപലാവണ്യാദികളോടും ✱ അന്യോന്യമുള്ളോരനുരാഗാനുകൂല്യാദിയും ധന്യമിതന്നേഹമെന്നുചിന്തിച്ചുരേണുകയും ✱ തന്നെത്രവനിൽക്കുന്നേരംപോയിതുചിത്രരഥൻ സന്തോഷംജലാന്തികംപ്രാപിച്ചുരേണുകയും ✱ ഹസ്യപാദാസ്യങ്ങളുമുപേക്ഷയാളുപ്രീതിപൂണ്ടും ചിത്രഭാനുവിനെയുംവന്ദിച്ചുവേഗത്തോടെ ✱ കുടത്തിൽജലംകോരിസ്വാശ്രമത്തിനുപോവാൻ സംഭ്രമത്തോടുംനടകൊണ്ടിതുരേണുകയും ✱ അന്നേരംസമിൽക്കുശാദ്യാഹാരികളായ തന്നുടെപുത്രന്മാരുമായ്ജമദഗ്നിമുനി ✱ മദ്ധ്യാഹ്നാതപമേറുവനചംക്രമണത്താ ലെത്രയുംവിയർത്താറാതുളന്നാഹൃത്തോടും ✱ വന്നാതാതനെക്കണ്ടുരാമനാംപുത്രൻപാത്രം തന്നുടെകയ്യിൽവാങ്ങിവ്യാസിയുംനാൽ

കിടിനാൻ * താൻപിന്നെതാലവ്യജനംകൊണ്ടുവീശിവീശി സാം
പ്രതംതളൎച്ചയുംപൊക്കിനാനന്ദംമന്ദം * ഉണ്ടായപരിശ്രമംതീൎന്നു
നൊക്കീടുന്നെരം കണ്ടീലാപൎണ്ണശാലതന്നിൽപത്നിയെയെങ്ങും *
പുകയുംകണ്ടീലടുക്കളയിലതുകണ്ടു മനമെശൊകാകുലനായതാ
പസൻചൊന്നാൻ * ഉണ്ണിനിൻമാതാവെങ്ങുപൊയിതുചൊല്ലീടു
നീ യെന്നതുകെട്ടുരാമൻതാതനൊടറിയിച്ചാൻ * മാതാവുകടവുമാ
യ്പൊയിതുപാനീയാൎത്ഥം മാമരാലെന്നെപ്പുറത്തിവിടെയാക്കിയി
പ്പൊൾ * വൈകുവാൻമൂലമെന്തെന്നതുമെയറിഞ്ഞീല ന്നാകു
ലംപൂണ്ടുരാമൻചൊന്നതുകെട്ടനെരം * രെണുകാവരവുംവഴിനൊക്കി
ത്താപസവരൻ ക്ഷീണനായിതന്നീടുന്നെരത്തുരെണുകയും * ഭൎത്താ
വുവരാത്തിങ്കൽനിന്നുവന്നിരിക്കുമി ന്നെത്രയുംകൊപമായിവൈകിയ
തിനിക്കിപ്പൊൾ * ദുൎന്നിമിത്തങ്ങളുണ്ടുകാണുന്നുപലതരം എന്നു
ടെപുത്രന്മാൎക്കുംഭൎത്താവുതാനിക്കുമി * ന്നെന്തൊരാപത്തെന്നറിഞ്ഞീ
ലഞാനൊയ്യപാപം സന്താപമെതാനുമുണ്ടാകയില്ലതുമൂലം * രാ
ജശ്രീകണ്ടുമൊഹിച്ചീടുകയെന്നതും തെജസ്വികൾക്കമാപത്ത
തിനാലുണ്ടാകയും * ഇത്തരമൊരൊന്നൊൎത്തുരെണുകാപൎണ്ണശാല
യ്ക്കത്തിയനെരംകാണായ്വന്നിതുഭൎത്താവിനെ * പുത്രന്മാരെയുംക
ണ്ടുമാനസംതെളിഞ്ഞവൾ പൃത്ഥ്വിയിൽകലശവുംവെച്ചുടൻവണ
ങ്ങിനാൾ * ക്രുദ്ധനായ്ജമദഗ്നിചൊദിച്ചാനതുനെരം ചിത്രമെവൈകു
വാൻമൂലമെന്തെന്നുചൊല്ലീടുനീ * നൎമ്മദാതന്നിൽവെള്ളംമുക്കുവാ
ൻചെന്നനെരം നൎമ്മംചെയ്തീടുന്നൊരുഭൂപനെക്കാണായ്വന്നു * ത
ൻമൂലംജലമെല്ലാമാവിലമാകയാൽഞാൻ നിൎമ്മലമാവൊളവുംതീര
ത്തുപാൎത്തീടിനെൻ * പിന്നെഞാൻതെളിഞ്ഞപാനീയവുംമുക്കി
ക്കൊണ്ടു വന്നിതുവൈകീടുവാൻകാരണമിത്രെയുള്ളു * ക്രുദ്ധനായ്
ജമദഗ്നിചൊല്ലിനാനതുനെരം വൃത്താന്തമെല്ലാമുള്ളിലറിഞ്ഞുതൻദുരാ
ചാരെ * നിസ്ത്രപെനീയുമൊരുരാജനന്ദനനെയല്ലൊ ചിത്തക്ഷൊഭ
വുമുണ്ടാംരാജഭൊഗങ്ങൾകണ്ടാൽ * ദുസ്സഹമല്ലൊനൂനംപ്രകൃതിവി
ഭൊന്മാൎക്കും കൂറുമില്ലിനിക്കുനീജീവിച്ചിട്ടിനിയെതും * ക്രുദ്ധനായൊ
ത്തജമദഗ്നിതൻനെത്രാഗ്നിനാ ദഗ്ദ്ധയാമിവളെന്നുതൊന്നുമാറൊ
ന്നുനൊക്കി * പുത്രന്മാർനാൽവരൊടുംചൊല്ലീനാൻതപൊധനാ
ൻ എത്രയുംപാപീയസീയായിതുമാതാവിപ്പൊൾ * കൊല്ലുക
തിവളെയെന്നുള്ളിലൊൎത്തീലെനിങ്ങൾ കൊല്ലുകതെന്നുനിരൂപി
ക്കെണ്ടപുത്രന്മാരെ * കൊല്ലേണമിവളെയിന്നില്ലസംശയമെതും
നല്ലതുവരുംനിങ്ങൾക്കെന്നുടെചൊല്ലുകെട്ടാൽ * സ്ത്രീവധത്തി
നദൊഷമുണ്ടെന്നുതൊന്നിടുകിൽ ആയവൊളംവൈകാതെചെയ്തിട്ടു
വിൻപ്രായശ്ചിത്തം * ഭ്രാതാവാകിലുംമാതാവാകിലുംകൊൽകെയ്യു

ള്ള താതൻ ചൊല്ലിയാലതിനില്ലൊരു ദൊഷമെന്നാൽ ● പന്നഗശ ഷ്ഠ്യായയൊടംഗ്ലേഛിയെന്നാകിലും മതിന്നമാതെക്കണമെന്നെങ്ങിവനെര ക്ഷിക്കാവു ● നല്ലതാകിലു തിസ്സതെന്നാലുമച്ഛൻ ചൊന്നാൽ വല്ല തുംപുത്രന്മാൎക്കൎത്തവ്യമെന്നവത്രെ ● ഇതിനെ ധൎമ്മാനുശാസന മെന്നതുകെട്ട തങ്ങളിൽനൊക്കീടിനാരന്യൊന്യംപുത്രന്മാരും● ലം ഘിച്ചീടരുതെല്ലൊതാതശാസനമാക്കും എങ്കിലുംമാതാവിനെക്കൊ ല്ലുവാൻ ദണ്ഡമത്രെ ● ആസുരകൎമ്മമെന്നൊൎത്തുമണ്ടാൻസ്വയശൊ ത്രനും വസുവുംവിശ്വാവസുവാകിയതനയനും ● ഞാൻഞാനല്ലി തുചെയ്വാൻചെയ്കിലൊചെയ്യാലുമെ ന്നങ്ങുസാകരത്തൊന്നുവിവിധ വാക്യങ്ങളാൽ ● അച്ഛൻ തന്നുടെ കൊപംശമിപ്പൊളുവുംപൊരക്ക ന്നിച്ഛപൂണ്ടൊരുപന്മാരായിനിന്നീടിനാർ — അദ്ധ്യായമൻപ ത്തെഴൻപതായിതുശെഷമിതി ലത്ഭുതശയ്യങ്ങുകെൾപ്പാനെങ്കിലൊ ചൊല്ലാമെല്ലൊ ●



## അറുപതാം അദ്ധ്യായം.

കൊപാവെശത്താൽകലുഷാത്മാവാം ജമദഗ്നി ശാപംചെ യ്തിതുപൂൎവ്വപുത്രന്മാർനാൽവരെയും ● ബൊധമില്ലാതനിങ്ങൾ്ഗുരു ശാസനത്തെയു മാരിയാസ്സമൂലംകാനനവാസികളായ് ● വ്യാധ രൂപികളായ്താണീടുവിനെന്നിവണ്ണം ക്രൊധെനശപിച്ചഥരാമനെനൊ ക്കചെയ്താൻ ● നിനക്കുപിതൃഭക്തിയുണ്ടെന്നാകിൽതനയാ ലിനി ക്കവെണ്ടിവധിക്കേണം നീമാതാവിനെ ● മനക്കാമ്പിങ്കൽവിചാരി ക്കെണ്ടതില്ലെന്തും കനക്കെദൊഷമുണ്ടിവൾ്ക്കെന്നറികനീ ● താതഭാഷണമിത്ഥംകെട്ടരാമനും പിതൃ പാദാന്തെ നമസ്കരിച്ചഞ്ജ ലിപൂണ്ടുചൊന്നാൻ ● സത്യമെന്നറിഞ്ഞാലുംഞാൻ പറഞ്ഞിടുന്ന തു കൎത്തവ്യമെന്നാൽ തന്നെ താതശാസനംനൂനം ● കൃത്യമിതകൃ ത്യമിതെന്നുള്ളവിചാരമൊ തതാഗ്രതെ നായലൊൻ തന്നാൽകൎത്തവ്യ മല്ലൊ ● ഗുരുവാക്യത്തെലംഘിച്ചീടരുതെന്നപൂൎവ്വ രറിയാവിതു ഭവൽ്വചനംപ്രമാണമെ ● കാൎയ്യാകാൎയ്യവുംധൎമ്മാധൎമ്മവുംവിചാരം ചെ യ്യാൎയ്യന്മാർ പറയുന്നതവശ്യംകൃത്യമല്ലൊ ● ഇങ്ങിനെരാമവാ ക്യംകെട്ടടൻ ജമദഗ്നി തിങ്ങിനകൊപത്തൊടുംസംവിശ്ലഥനശ സ്ത്രം ● എടുത്തുരാമൻകയ്യിൽകൊന്നാലുമെന്നുചൊല്ലി ക്കൊടുത്താ ൻകുമാരനുംതൊഴുതുവാങ്ങികൊണ്ടാൻ ● ഹന്യതാമിയംശീഘ്രം ഹന്യതാമിതിതാതൻ ചൊന്നതുകെട്ടുരാമൻനിൎഗ്ഗുണമതിദ്രുതം ● അമ്മതന്നുത്തമാംഗംഛെദിച്ചാനതുനെരം നിൎമ്മലാംഗിയുംമരിച്ചുവീ

യിൽവീണാളല്ലൊ ● അന്നെരംതന്നെരാമൻകഴുത്തിലെവാളുംവീ
ണു വന്നാസന്താപത്താലെരാമനുംവീണാനല്ലൊ ● അച്ഛിശീമന
സ്സിലെകൊപവുംവീണുപുന രാശ്ചൎയ്യമത്രെപാൎത്താൽദൈവത്തിൻ
വിലാസങ്ങൾ ● കൊപമാംചണ്ഡാലനെതീണ്ടാതെയുള്ളജനം
താപസെന്ദ്രന്മാരിലുമായില്ലെല്ലൊലൊകെ ● കൊപമൊട്ടടങ്ങി
യനെരത്തുജമദഗ്നി താപമൊട്ടെറുകയാലൊരൊന്നെനിരൂപിച്ചാ
ൻ ● കഷ്ടമെത്രയുമിന്നുഞാൻചെയ്തകൎമ്മമയ്യൊ ദുഷ്ടരിൽവച്ചുമുമ്പ
ന്നിനിക്കായ്ക്കാണ്ടെനെല്ലൊ ● വ്യൎത്ഥമായ്വന്നുമുന്നംചെയ്തൊരുത
പസ്സെല്ലാം മൎത്ത്യജന്മവുംമമനിഷ്ഫലമായിതെല്ലൊ ● ബ്രാഹ്മണ
ജന്മത്തിനുംസാഫല്യമില്ലെന്നായി ധാൎമ്മികന്മാരാൽബഹിഷ്കൃതനാ
യ്ക്കുവന്നെനെല്ലൊ ● ഇത്ഥമൊരൊന്നൊൎത്തുള്ളിൽമൊഹിച്ചുകിടക്കു
ന്ന പുത്രനെക്കണ്ടുകാരുണ്യംപൂണ്ടുജമദഗ്നി ● സാദരമെടുത്തെഴു
ന്നെല്പിച്ചാശ്വസിപ്പിച്ചു മൊദമൊടുത്സംഗെചെൎത്തംഗങ്ങൾതലൊ
ടിനാൻ ● കൈനനച്ചക്ഷികളുംതുടച്ചുവെള്ളംതളി ച്ചാനനപ
ത്മംപ്രസാദിപ്പിച്ചുവാത്സല്യത്താൽ ● ചൊല്ലിനാനനുസരിച്ചാ
ത്മജൻതന്നൊടപ്പൊൾ ഇല്ലല്ലൊനിന്നെപ്പൊലെധൎമ്മജ്ഞന്മാരാ
യാരും ● ഇപ്പൊനായ്ചമഞ്ഞുഞാൻനിന്നാലെനിനക്കിനി ശ്രെ
യ്യംവളരെന്റൊതെകതിയുണ്ടാകുലം ● ദുഷ്ടമായകൎമ്മംചെയ്തുമത്ത്യ
ള്ളതം ദുഃഖിക്കവെണ്ടവത്സനല്ലതുവരുംമെലിൽ ● സന്തുഷ്ടനാ
യെനഹമൊക്കുകാരണംനിന ക്കെന്തൊരുവരംവെണ്ടതെന്നതുപറ
ഞ്ഞാലും ● ദുൎല്ലഭമെന്നാകിലുമിപ്പൊഴെതരുവൻഞാ നില്ലസംശയ
മെതുമത്രവാഞ്ഛിതംതവ ● ചൊല്ലുകമടിക്കെണ്ടനീയപെക്ഷിക്കു
ന്നതു വല്ലതുംനൽകീടുവനെന്നതുകെട്ടനെരം ● അച്ഛനുവാത്സ
ല്യമൊട്ടെറെയുണ്ടെങ്കിലെന്നി ലിഷ്ടമാകുന്നതിപ്പൊൾചൊല്ലുവൻ
ദയാനിധെ ● മാതാവുമുന്നെപ്പൊലെയുണൎന്നുവന്നീടണം ഭ്രാതാ
ക്കന്മാരുംശാപംതീൎന്നുവന്നായീടെണം ● പ്രായശ്ചിത്തങ്ങളെല്ലാം
ഞാൻതന്നെചെയ്തീടുവൻ ന്യായത്തെനിരൂപിച്ചുവിധിക്കെവെ
ണ്ടുഭവാൻ ● ഇങ്ങിനെരാമവാക്യംകെട്ടൊരുജമദഗ്നി തിങ്ങിനമൊദ
ത്തൊടെനൽകിനാനനുഗ്രഹം ● എല്ലാമെൻമകനൊത്തവണ്ണമെ
ന്നതുംചെയ്താൻ കല്യാണഗാത്രിതാനുമുണൎന്നെഴുന്നെറ്റാൾ ●
ശെഷമെറെയൊന്നാവുമെതുമൊന്നറിയാതെ ഭൎത്താവിൻപാദങ്ങളി
ലാദരാൽവണങ്ങിനാൾ — അദ്ധ്യായമറുപതുചൊല്ലിയെനിനിയും
ഞാൻ നിയതമൊട്ടൊട്ടുസംക്ഷെപിച്ചുചെയ്തീടുവൻ ●



# അറുപത്തൊന്നാം അദ്ധ്യായം.

ഉത്ഥാനംചെയ്തിന്നരെണുകയന്നെരം ഭൎത്താവിൻപാദങ്ങളിൽ വണങ്ങിച്ചൊല്ലീടിനാൾ * അല്പജ്ഞാനിൎവ്വൌപതിച്ചൊരുനെരത്തുകണ്ടെൻ ഞെത്രയുമത്ഭുതമായൊരുസ്വപ്നമിത്ഥം ഭൂസുരപ്രവരന്മാരിരുപെർവന്നുമന്ദ ഹാസവുംചെയ്തുമന്ദമെന്നൊടുചൊല്ലീടിനാർ * മാതാവെനാടന്നാലുംഞങ്ങളൊടൊക്കെപ്പൊക നാമരാൽതെക്കഴിക്കിന്നാശുപൊകുന്നനെരം * കാണായിതൊരുപുരംപൊന്മയമായിട്ടപ്പൊൾ കാണായിതവിടെജ്ജ്വലിച്ചൊരുപുരുഷനെ * ഞ്ഞൈഞാൻചെല്ലുന്നതുകണ്ടുസംഭ്രമത്തൊടു മാമരാൽവന്ദിച്ചുമന്ദംചൊല്ലിമധുരമായ് * വിപ്രശാപത്താലന്നുതിമദൃശ്യംമല്ല മൽപ്പുരൊമാംഗവന്നുകണ്ടവാറെല്ലാതവ * ഭൎത്താവുതന്നെകെൾപ്പിച്ചുതമസന്തുഷ്ട്യാചിരം തത്രൈവവസിക്കെന്നുചൊല്ലിയൊരനന്തരം * ഞാനിന്നെറ്റിതുവൊന്നുമെവെളിക്കെണ്ടാ മാനസാനന്ദംപൂണ്ടുവസിക്കയഥാസുഖം * അന്നെരംജമദഗ്നിപത്നിയെ ഗാഢഗാഢം നന്നായാശ്ലെഷംചെയ്തു പുത്രന്മാരെയുമെല്ലാം * ആശ്വസിപ്പിച്ചനെരംരാമനെവിശെഷിച്ചു മാശ്ലെഷംചെയ്തുസന്തൊഷിപ്പിച്ചൊരനന്തരം * മാതാവിൻപാദങ്ങളിൽവന്ദിച്ചുരാമൻചൊന്നാ നാധിപ്പൂണ്ടതിദ്ദീനമാകിയമുഖത്തൊടും * എന്നെന്നാളുംപാപികളായൊരുമില്ലവനിയിൽ എന്നതിൻപ്രായശ്ചിത്തംചെയ്വാനായടവിയിൽ * ചെന്നുഞാൻതപസ്സുചെയ്തീടുവാനായിക്കൊണ്ടിട്ടിന്നനുഗ്രഹിക്കെണംമാതാവെമടിയാതെ * സ്ത്രീഹത്യബ്രഹ്മഹത്യാപാപവുംപൂണ്ടുഴവി ലൊകനിന്ദിതനായ്ഞാൻവാഴണ്ടീലിനിയെന്നും * എന്നുചൊന്നൊരുരാമൻതന്നെരെണുകാദെവി തന്നുടെമടിയിൽവെച്ചാശ്ലെഷംചെയ്തുചൊന്നാൾ * നിന്നൊളംധൎമ്മിഷ്ഠനായൊരുമില്ലറിഞ്ഞാലു മെന്നുടെമകനുണ്ടൊപാപങ്ങളുണ്ടാകുന്നു * സൎവ്വധൎമ്മാൎത്ഥജ്ഞനായ്പ്രാജ്ഞനായ്തപസ്വിയായ് സൎവ്വവെദാന്തകനായ്തീൎത്ഥശൌൎയ്യങ്ങളൊടും * വൃദ്ധസെവികളിൽവെച്ചാഗ്ര്യനായ്ശ്ശ്രമാന്യനായ് സത്യസന്ധഹിതനായതിശാന്താത്മാവായ് * ജീവിക്കലൊകമെല്ലാമുള്ളനാളെക്കുമവാ നെയ്യംഭെമ്പതിമാരംനൽകിനാനനുഗ്രഹം * ഇങ്ങിനെപിതാക്കന്മാർതമ്മെയുംശുശ്രൂഷിച്ചു മംഗലംപൂണ്ടുവസിച്ചീടിനാരെല്ലാവരും— അക്കാലംജമദഗ്നിക്കൊമ്പിൽതൊന്നീപുന രുൾക്കണ്ണിയുണ്ടുപത്നികെശപ്പുത്തികളെന്നു * തൽപ്രീതിവരുത്തുവാൻഗൊലൊകംപ്രാപിച്ചവൻ ഉല്പന്നഭക്തിയൊടുംസ്തുതിച്ചാൻപലതരം * പ്രീതയായ്സുരഭിയുംതന്നുടെസഹജയാം വെദ്രുപിണിസുശീലാഖ്യയെനൽകീടിനാൾ * കണ്ണാ

മഥിതചപലനായിനടന്നുമന്ദംമന്ദം * ചെന്നിതുപിതാമഹൻതന്നുടെയാശ്രമത്തിൽ നിന്നപ്പൊൾകാണായ്വന്നിതത്ഭുതംപലതരം * സ്വാദ്ധ്യായഘൊഷാദികളായുള്ളവിചിത്രങ്ങൾ വാഴ്ത്തുവാൻപണി സത്യലൊകത്തിന്നൊക്കമെല്ലൊ * പൎണ്ണശാലാന്തെപരമാസനെ കാണായിതു ധന്യനാമൃചീകനെപാവകനെന്നപൊലെ * തന്നുടെസത്യവതിയാകിയപത്നിയൊടും വഹ്നിയുംപെരിപാലിച്ചനാഥമൊദപൊലെ * ദക്ഷിണയൊടുംപുനഃരദ്ധ്വരമെന്നപൊലെ തൽക്ഷണെധൃതിയൊടുമഗ്രെചെന്നിതുരാമൻ * ആരൊരുബാലൻതപൊരാശിയെത്രയുമിവൻ സാരനൊരുത്താളുംസൎവ്വലക്ഷണപ്രപൂജിതൻ * പ്രശ്രയഗാംഭീൎയ്യാദിഗുണങ്ങളുള്ളബാലൻ സുശ്രീമാനെന്നിവണ്ണമെത്രയുംകൌതുഹലാൽ * നില്ക്കുമ്പൊൾവീണുനമസ്കരിച്ചൃചീകനൊടെ തൽകുലനാമങ്ങളുമുച്ചരിച്ചനന്തരം * പ്രീതമാനസന്മാരായെഴുന്നെല്പിച്ചുശീഘ്രം സാദരംവെവ്വെറെവന്ദിച്ചിതുരാമൻതാനും * ആശ്ലെഷംചെയ്തുപുനരുത്സംഗെചെൎത്തുപിന്നെ സാശ്രുലൊചനങ്ങളാൽതന്മുഖംപാൎത്തുപാൎത്തു * അന്യൊന്യമനാമയംചൊദ്യംചെയ്തനന്തരം പിന്നെയുംപിതാക്കന്മാൎക്കെല്ലാമെസുഖമല്ലി * എന്നെല്ലാംചൊദിച്ചൊരുതൻപിതാമഹൻപാദം വന്ദിച്ചുരാമൻതാനുംകുശലമത്രെയെന്നാൻ * പ്രീതനാംപിതാമഹൻതന്നെയുംശുശ്രൂഷിച്ചു മൊദമൊടിരുന്നിതുചിലമാസങ്ങൾതത്ര * പിന്നൊരുനാൾപിതാമഹൻതന്നുടെപിതാവിനെ ചെന്നുകാണെണമെന്നുകല്പിച്ചുരാമനപ്പൊൾ * വന്ദിച്ചുപിതാമഹനൊടനുജ്ഞയും വാങ്ങി നന്ദിച്ചുപിതാമഹൊദ്ദിഷ്ടവൎത്മനാശീഘ്രം * ചെന്നുടനൌൎവ്വാശ്രമംപ്രാപിച്ചുതൻപദമല്ലൊ വന്ദിച്ചുപിന്നെച്യവനാംഘ്രികൾ വണങ്ങിനാൻ * ഔൎവ്വനുംച്യവനനുമാശീൎവ്വാദവുംചെയ്തു സൎവ്വസൌഖ്യങ്ങളൊടുംചിലനാൾകഴിഞ്ഞപ്പൊൾ * ഭൃഗുമാമുനിതന്നെ ചെന്നുവന്ദിക്കെണമെ ന്നകതാരിങ്കൽശ്രദ്ധാമുഴുത്തുരാമൻതാനും * ഔൎവ്വനെക്കൊണ്ടുംപിന്നെച്യവനൻതന്നെക്കൊണ്ടും സൎവ്വസൌഖ്യാൎത്ഥംചൊല്ലിപ്പിച്ചുകൊണ്ടനുജ്ഞയും * വെഗത്തിൽഭൃഗുമുനീന്ദ്രാശ്രമംപുക്കീടിനാൻ നാകത്തിൽസുകൃതികൾചെന്നാകംപൂകുംപൊലെ * ഭൃഗുതാപസപ്രവരാശ്രമംവൎണ്ണിപ്പതി ന്നഖിലയൊഗീന്ദ്രന്നുമില്ലസാമൎത്ഥ്യമൊൎത്താൽ * ബ്രഹ്മലൊകത്തിനൊക്കുന്നാശ്രമംകണ്ടുരാമൻ തന്മനതാരിൽവളൎന്നൊരുവിസ്മയത്തൊടും * ഭൃഗുതൻപാദങ്ങളിൽവീണുടൻവണങ്ങിനാൻ ഭൃഗുതൻപത്നിയാകുംഖ്യാതിതൻപാദങ്ങളും * വന്ദിച്ചുവിനീതനായ്നിന്നരാമനെക്കണ്ടു നന്ദിച്ചുസന്തൊഷമാശീൎവ്വാദവുംചെയ്താർ * കുശലംവിചാരിച്ചനെരത്തുരാമൻതാനും കുശലമെല്ലാവൎക്കുമെന്നുരചെയ്തീടിനാൻ * ശുശ്രൂഷാനി

ഭക്തനായാശ്രമത്തിങ്കൽത്തന്നെ നിഷ്കള്മഷസൌഖ്യംപൂണ്ടുവസിപ്പാൻ ചിലദിനം * രാമനെ ഭൃഗുമുനിസല്ക്കാരപൂർവ്വംവിളിച്ചേകാന്തേ ചൊല്ലീടിനാൻ നാമൊക്കെലോകങ്ങൾക്കെല്ലാം * നല്ലതുവരുത്തുവാൻ സമർത്ഥനായ നിന്നൊടല്ലൽതീർപ്പതിന്നായിട്ടൊന്നുണ്ടു ചൊല്ലുന്നതൊൻ * സത്വരംഹിമാചലംപുക്കുനീമഹേശനെ ഭക്തിയെക്കൈക്കൊണ്ടു സേവിച്ചീടണംവഴിപോലെ * നിന്നുടെഭക്തികൊണ്ടുംതപസ്സുകൊണ്ടുംനാഥൻ പന്നഗവിഭൂഷണൻപ്രീതനായ്വരുമല്ലോ * പ്രീനായനിന്നാൽമതമെല്ലാമേനൽകുംനാഥൻ ഒന്നുണ്ടുവരുണ്ടുവിശേഷിച്ചുപിന്നെയുംദേവൻ * അസ്ത്രഗ്രാമത്തെവരിച്ചീടണംവിശേഷിച്ചും കർത്തവ്യംദേവന്മാർക്കുണ്ടതെത്രവലുതെന്നിയേ * അസ്ത്രസാദ്ധ്യം കൈക്കൊണ്ടിനാൽദേവന്മാർക്കുഹിതാർത്ഥമായ് മൃത്യുശാസനൻതന്നെ സേവിക്കവഴിയേനീ — അദ്ധ്യായമറുപത്തുരണ്ടുംതാനിത്ഥംചൊന്നാ നന്ദിദേവൻചൊല്ലീടുവൻകേട്ടാലുംകഥാശേഷം *

---

## അറുപത്തിമൂന്നാം അദ്ധ്യായം.

ഇത്ഥംഭൃഗുവിനാലുക്തനായൊരുരാമൻ ഭക്ത്യാഭൃഗുവിനെവന്ദിച്ചാൻപ്രീതിയോടെ * ഗാഢമായാലിംഗനംചെയ്തുവിശേഷം കൂടെമൂർദ്ധ്നിചുംബിച്ചയച്ചോരനന്തരം * മറ്റുള്ളമുനീശ്വരന്മാരെയുംനമസ്കരിച്ചററമില്ലാത്തഭക്ത്യാചിന്തിച്ചുമഹേശ്വരം * ദേശങ്ങൾഗിരികളുംവനങ്ങൾനദികളും മറ്റുംതാപസപ്രവരാശ്രമങ്ങളുമെല്ലാം * ക്ഷേത്രങ്ങൾതീർത്ഥങ്ങളുംകടന്നുവേഗേനപോയ് ഗോത്രാധീശനായഹിമവാൻതന്നെക്കണ്ടു * പർവ്വതാധിപനെവന്ദിപ്പതിനായ്ത്തന്നെ ദിവ്യന്മാർകളിച്ചിരുന്നീടിനശിഖരേശം * പക്ഷികൾമൃഗങ്ങളുംസിദ്ധചാരണന്മാരും യക്ഷഗന്ധർവ്വാദികളുപ്പനാദിജാതം * വൃക്ഷങ്ങൾലതകളുംകന്ദരദേശങ്ങളും പുഷ്കരിണികളുമത്രയുംമനോഹരം * തത്രതത്രവനിയിലെനടന്നുകണ്ടനേരം മൈത്ര്യംമനോഹരമായൊരുപൊയ്കകണ്ടാൻ * തത്തീരെവിമലമാമാശ്രമംതീർത്തുകൊണ്ടു ശുദ്ധനായിരുന്നുടൻതപസ്സുതുടങ്ങിനാൻ * ശാകമൂലാംബുഫലഭോജനനായനുദിനം രാഗാദിദോഷങ്ങളുമകലെവെടിഞ്ഞവൻ ഇന്ദ്രിയങ്ങളെയെല്ലാമടക്കിവഴിപോലെ ചന്ദ്രശേഖരൻതന്നെധ്യാനിച്ചുനിശ്ചലം * പഞ്ചാഗ്നിമദ്ധ്യസ്ഥനായ്ഗ്രീഷ്മകാലത്തുപിന്നെ ചെമ്മെവർഷകാലത്തിങ്കൽനനഞ്ഞിട്ടും * ശിശിരകാലത്തിങ്കലാകണ്ഠജലത്തിലുമുള്ളമണയാതെതപസ്സുചെയ്തീടിനാൻ * കാമാദിശത്രുക്കളെജയി

നായമില്ലിപ്പോളൊന്നുകൊണ്ടും * എന്നുടെവാസസ്ഥാനമിവിട മറിയേണം നിന്നൊടുപിഴച്ചതുമില്ലഞാനെന്തുമൊത്താൽ * എന്നതുകെട്ടരാമൻപിന്നെയുമുരചെയ്താൻ നിന്ദയുണ്ടല്ലൊനീചജാതികൾക്കകതാരിൽ * മൃഗവ്യാധന്മാരതിക്രൂരന്മാരല്ലൊളുവി സകലപ്രാണികളെക്കൊല്ലുകയല്ലൊശീലം * ആരെയുംകൃപയുമില്ലാതമത്രുദ്ധിയുമില്ലാ പാരുഷ്യമായവാക്കുംകൎമ്മവുമുണ്ടുതാനും * സജ്ജനാം പരിവർജ്ജിക്കുന്നതുമാംപ്ലവം ദുർജ്ജനങ്ങളിൽമുമ്പുണ്ടെന്നതുകൊണ്ടല്ലയൊ * നിന്നുടെജാതിദോഷമൊന്നുമിപ്പൊഴ്പൊലുമേള്ളണം അന്യദേശങ്ങളിൽനിന്നെന്തിനുവെകിക്കുന്നു * പൊകനീലിവിടെനിന്നെന്നുണ്ടായിനിക്കുകിൽ പൊകണമെന്നുതൊന്നിച്ചിട്ടവൾദുരാത്മാവെ * എന്നുടെനാഥൻപരമെശ്വരൻമഹാദെവൻ തന്നുടെ പാദാരവിന്ദയുഗംതന്നാണെന്നാണ * രാമഭാഷണംകെട്ടുസംപ്രീതിമുഴുത്തുള്ളിൽ സൊമശെഖരൻവ്യാധരൂപിയുമതുനെരം * കൊപിച്ചിട്ടെന്നപൊലെമെല്ലമെനാദംകൊണ്ടു താപസനായരാമൻതന്നൊടുചൊല്ലീടിനാൻ * നിന്നുടെപ്രവസിതമെത്രയുംവ്യൎത്ഥമത്രെ മുന്നമെയറിഞ്ഞിരിക്കുന്നിതുവൃത്താന്തംഞാൻ * രാജമാനികളിൽമുമ്പനായനിയെവിട്ടതു മൂൎദ്ധന്യനായപരമെശ്വരനെവിട്ടതു * മെയ്യല്ലാതതപസ്സുഫലമെവിട്ടതു സാദ്ധ്യമല്ലാതകൎമ്മമുദ്ധന്മാരാരംഭിക്കും * ക്ലേശിച്ചീടുന്നുമവരെന്നതിനിമിത്തമായവൃഥാ നാശത്തിന്നൊരുമൂലമായ്ത്തതപസ്സുരത * വിരുദ്ധലൊകാചാരനാകിയ ശങ്കരനെ ഭക്തന്മാരെന്തൊസെവിച്ചീടുന്നുനീയെന്നിയെ * പൂജ്യനാം ഗിരിശനുംപൂജകനായനീയും ചെയ്യുന്നതൊക്കെയൊത്താൽയൊഗ്യമെത്രയുമെടൊ * നിനക്കുസെവിപ്പതിന്നീശ്വരനായിട്ടിന്നു നിനച്ചുകണ്ടാൽമറ്റില്ലായിമലൊകത്തിങ്കൽ * ബ്രഹ്മഹത്യാദൊഷമുണ്ടുള്ളതിമയക്കും സമ്മതംബുധന്മാരാൽസെവ്യസെവകഭാവം * ധൎമ്മംചൊല്ലുഹിംസയെന്നുണ്ടുനിന്നുള്ളിലെങ്കിൽ രാമയെക്കൊന്നീട്ടുവാനെന്തുതൊന്നിയതെടൊ * എതൊരുജാതിക്കുള്ളധൎമ്മമിലൊകത്തിങ്കൽ മാതാവുതന്നാക്കലച്ചെയ്യുന്നകൎമ്മമൊത്താൽ * ജന്തുവൃന്ദത്തെക്കൊന്നുമാംസഭക്ഷണംചെയ്തു സന്തതമെന്നുവിധിവിഹിതം ഞങ്ങൾക്കെല്ലാം * നന്നായിപ്പരധൎമ്മാദകഹിതപ്രദം നിന്ദ്യമാകിലുമിഹസ്വധൎമ്മമെമാക്ഷകരം * പ്രായശ്ചിത്തംകൊണ്ടുപൊംമറ്റുള്ളദൊഷമെല്ലാം പ്രായശ്ചിത്തവുമില്ലമാതാവുതന്നെക്കൊന്നാൽ * തീൎത്ഥമായതുംപുണ്യക്ഷേത്രമായതുമുള്ളി ലൊൎത്തിട്ടുംഗുരുവുംദൈവതവുംമാതാവല്ലൊ * ഇതരദൊഷത്തെക്കാൾകഴിപ്പല്ലൊബുധന്മാരു മാതൃനിപാതദൊഷമല്ലമെങ്കിലുംകാണും * രാമനൊന്നിലെന്നമുണ്ടെന്നുധരിച്ചാലും എന്തിനുമൂഢാത്മാവാമെന്നൊഞാൻപറയുന്നു *

കാമാരിയായദേവൻവ്യാധനായ്വന്നീവണ്ണം രാമനോടുരചെയ്താനി ത്തരംബഹുവിധം — അദ്ധ്യായമറുപത്തുനാലിതഥമുരചെയ്തു ന ന്ദ്യാനന്ദനകേട്ടുകൊള്ളുവിൻചൊൽവനിന്നും.

—◦◦◦—

## അറുപത്തഞ്ചാം അദ്ധ്യായം.

ഇത്തരംവാക്കുകേട്ടുരാമനംവിചാരിച്ചു മൃത്യുശാസനനോടുപി ന്നെയുമുരചെയ്താൻ * ആരാകുന്നതുഭവാനെന്നോടുചൊല്ലീടണം നേരോടെമനക്കാമ്പിലൊന്നുണ്ടുതോന്നുന്നുമെ * ആകൃതികണ്ടുംവ ചോരീതികൾകേൾക്കകൊണ്ടും പ്രാകൃതപുരുഷനല്ലെന്നുഞാൻക ല്പിക്കുന്നേൻ * സർവ്വജ്ഞതെന്നതോന്നുംനിന്നുടെവാക്കുകേട്ടാൽ ദി വ്യന്മാരാരാനുമൊയ്യിങ്ങിനെവന്നതിപ്പോൾ ഇന്ദ്രനോബ്രഹ്മനോ യമനോവരുണനോ ചന്ദ്രനോപവനനോസൂര്യനോധനേശനോ* സ്കന്ദനോധിഷണനോധാതാവോവിധാതാവോ ചന്ദ്രചൂഡനോ ഭവാനാരെന്നുപറയണം * ഭഗവാൻവിഷ്ണുമഹാമായാവിയെന്നുകേ ൾപ്പു സകലേശ്വരൻപുരുഷോത്തമനതാനോഭവാൻ * എന്നിയെ ജഗന്നാഥൻപരമേശ്വരൻദേവൻ ചന്ദ്രശേഖരൻത്രിപുരാന്തകൻ പരമാത്മാ * സർവ്വജ്ഞനാത്മാരാമനീശ്വരൻസനാതനൻ ശർവ്വനം ബികാപതിശങ്കരൻജഗന്മയൻ * സച്ഛന്നചാരിശിവനിങ്ങിനെ വേഷത്തോടും മല്പിതൃഭ്രമിപ്പിപ്പാനെഴുന്നെള്ളുകതാനോ * നി ശ്ചയമല്ലെന്നാകിലിങ്ങിനെവരാരുന്നാം തല്പദങ്ങൾമമശരണംന മോനമഃ * തൽസ്വരൂപത്തെമമകാട്ടിത്തന്നിനിഭക്തവത്സലമമ ഹൃദിശങ്കയുംകളയണം * ഇത്ഥംപറഞ്ഞുപത്മാസനസ്ഥിതനായ്ക ണ്ണടത്താരിൽശിവൻതന്നെധ്യാനിച്ചുമരുവിനാൻ * ആത്മനികണ്ടുമ ഹേശംപരംപരാത്മാനമാത്മാരാമംത്രീക്ഷണമീശ്വരംമഹേശ്വരം * പ്രീതനായ്ക്കണ്ണുമിഴിച്ചാശുനോക്കീടുന്നേരം ഭൂതേശനായമഹാദേവ നെക്കാണായ്വന്നു * തന്നെവന്നനുഗ്രഹിപ്പാനായിക്കാരുണ്യത്താ ൽ മുന്നിലാമ്മാറുപരമേശനെക്കണ്ടനേരം * സന്തോഷംപൂണ്ടുനമ സ്കാരവുംചെയ്തുദേഹ കമ്പവുംകലർന്നുരോമാഞ്ചവുംപൂണ്ടുഭക്ത്യാ* ഗൽഗ്ഗദവാചാശരണംഭവഭവശിവ ഭർഗ്ഗശങ്കരസ്ഥാണോഭഗവന്ന മോസ്തുതേ * ഭക്തിസന്തുഷ്ടനായപരമേശ്വരനപ്പോൾ സത്വരം പിടിച്ചെഴുന്നേൽപ്പിച്ചുനിർത്തീടിനാൻ * രാമനുംകൃതാഞ്ജലിപൂണ്ടു മാരമണനെ സാമോദംപിന്നെസ്തുതിച്ചീടിനാൻബഹുവിധം * ദേ വദേവായമഹാദേവായനമോനമഃ സേവകാഭീഷ്ടപ്രദദേവതേന മോസ്തുതേ * ആദിമൂർത്തയെനമസ്ത്ര്യംബകായതേനമോ ശൂലഹസ്ത

ശത്രുക്കളോടെതിരിട്ടിനിന്നോടു യുദ്ധംചെയ്തിൽ മൃത്യുഭീതിയുംനിനക്കില്ലാതനാളുംനൂനം • പരമേശ്വരനെന്നനമസ്കാരവുംചെയ്തു പരശ്ശൂം ധരിച്ചുടൻനടന്നുഭാർഗ്ഗവനും • സാക്ഷാൽശ്രീനാരായണൻതാനെല്ലാമുമ്പപിന്നെ ശ്രീകൃഷ്ണനോടെശക്തിക്കൂട്ടുകകൊണ്ടുമെററം • ശോഭിച്ചകാരവും ധരിച്ചുയുദ്ധത്തിനായ് താപത്തെസുരന്മാർക്കു തീർത്തിന്നവരുമായ് • ചെന്നസുരേന്ദ്രന്മാരോടേററുയുദ്ധവും ചെയ്തു കൊന്നിതുപരശ്ശുനാലൈതേയന്മാരെയെല്ലാം • പിന്നെയും മരിച്ചു ശേഷിച്ചവർഭയത്തോടു മൊന്നൊഴിയാതെയോടിപ്പാതാളംപുക്കിടിനാർ • രാമനോടന്നേരത്തെയുംവാങ്ങി ദേവകളെല്ലാം മോദമോടുംപൂണ്ടുചെന്നുനാകലോകവുംപുക്കാർ • രാമനുംമുന്നംവാണൊരാശ്രമത്തിൽവന്നു കാമവൈരിയെസേവിച്ചിരുന്നാൻവഴിപോലെ • ഗന്ധപുഷ്പാദിധൂപദീപനൈവേദ്യസ്തോത്ര വന്ദനനമസ്കാരജപധ്യാനങ്ങൾകൊണ്ടും • ഭക്തിവിശ്വാസംകൊണ്ടും ചന്ദ്രശേഖരൻതന്നി ക്കേറ്റമുപ്രീതിവളർത്തീടിനാൻഭാർഗ്ഗവനും— അദ്ധ്യായമറുപത്തഞ്ചിതുഞാൻചൊന്നേനിനി ചിത്തമോദേനകേട്ടുകൊള്ളുകിൻകഥാശേഷം •

——ഃഃ——

കേരളസാഹിത്യ അക്കാദമി

## അറുപത്താറാം അദ്ധ്യായം.

ശങ്കരൻപ്രസാദിച്ചുരാമൻതന്നുടെമുമ്പിൽ സങ്കടംതീർത്തീടുവാൻപ്രത്യക്ഷനായാനെല്ലോ • സംഭ്രമത്തോടുംനമസ്കരിച്ചുതെരുതെരെ ശംഭുതൻപാദാരവിന്ദങ്ങളിൽഭക്തിയോടെ • വന്ദിച്ചുനിന്നുപിന്നെസ്തുതിച്ചുതുടങ്ങിനാൻ ചന്ദ്രശേഖരംപരമേശ്വരംമഹേശ്വരം• നമസ്തേദേവദേവനമസ്തേപരമേശ നമസ്തേജഗന്നാഥനമസ്തേപുരാന്തക•നമസ്തേസർവ്വാദ്ധ്യക്ഷനമസ്തേഭക്തപ്രിയ നമസ്തേസമസ്തഭൂതേശസർവ്വജ്ഞപ്രഭോ• നമസ്തേനാഥവൃഷഭധ്വജമഹാദേവ നമസ്തേസകലാധീശ്വരതേനമോനമഃ• നമസ്തേശംഭോകരുണാകരനമോനമഃ നമസ്തേകൃത്തിവാസനീലലോഹിതനമഃ•നമസ്തേസകലദേവാദിനാഥായനമഃ നമസ്തേശ്വരശർവ്വശങ്കരനമോനമഃ • ശൂലിനേകപാലിനേലോകപാലിനേനമഃ കൈലാസനിവാസിനേഭക്താന്തർന്നിവാസിനേ • നീലകണ്ഠായശ്മശാനൈകവാസിനേനമഃ കാലകാലായകരുണാത്മനേനമോനമഃ • പാശിനേവിഷാശിനേസമസ്തലോകാശിനേ കാശിവാസിനേവിഷ്ണുഹൃദയനിവാസിനേ • ത്രിദശകദംബവന്ദ്യായശംഭവേനമഃ സദസൽസ്വരൂപാത്മനേസന്തതംനമോനമഃ• നിഖിലജഗൽകർമ്മസാക്ഷിഭൂതായനമഃ സകലജഗൽസൃഷ്ടി

സ്ത്രീശനോടാശ്രുവരംവാങ്ങിയവൃത്താന്തവും * കെല്പ്പിച്ചചിലദിന
മവിടെയിരുന്നിട്ടു താല്പൎയ്യംകലൎന്നവരൊടനുജ്ഞയുംവാങ്ങി * അ
വിടെനിന്നുച്യവനാശ്രമംതന്നിൽചെന്നു ച്യവനപാദെവീണുനമ
സ്കാരവുംചെയ്താൻ * സുകന്യാപാദങ്ങളിൽവീണുടൻവണങ്ങിനാ
ൻ സുഖമായവിടെയുംവസിച്ചാൻചിലദിനം * അവരൊടനുജ്ഞ
യുംവാങ്ങിചെന്നൌൎവ്വാശ്രമം അവിളംബിതംവണങ്ങീടിനാനൌ
ൎവ്വനതിനെ * തത്രൈവചിലദിനമിരുന്നുപിന്നെച്ചെന്നു സതപഃഋ
ചീകനെകണ്ടുകൈവണങ്ങിനാൻ * തൽപ്രീതിവരുത്തുവാനാകൃത
വ്രണനുമാ യ്തൽപ്പരെചിലദിനംസുഖിച്ചമരുവിനാൻ * പിന്നെ
പ്പോയ്മാതാപിതാക്കന്മാരെവന്ദിച്ചവ ൎക്കുനല്പ്രീതിവരുത്തീടിനാ
ൻഭാൎഗ്ഗവനും * ആശീൎവ്വാദവുംചെയ്തുഗാഢമായാശ്ലേഷംചെ യ്താ
രുസല്ക്കാരംചെയ്താരകൃതവ്രണനെയും * ഞങ്ങളെപ്പിരിഞ്ഞുനീ
പോയതിൽപിന്നെനിന ക്കുണ്ടായവൃത്താന്തമഖില
വും*ചൊല്ലുകെന്നാനന്ദേനചോദിച്ചാരവർകളും ചൊല്ലുവാനാരംഭി
ച്ചുരാമനമ്മത്തനേരം— അദ്ധ്യായമറുപത്തെട്ടിതിൽ ഞാനതുചൊല്ലേൻ
അത്യന്തംപ്രീതിയോടെചൊല്ലുവനിനിയുംഞാൻ *

## അറുപത്തെട്ടാം അദ്ധ്യായം.

താതനംജനനിയുംസോദരവൃന്ദവുമിഷ്ട ഭ്രാതാക്കന്മാരുംകേ
ൾക്കെചൊല്ലിയവൻവൃത്താന്തങ്ങൾ * മുമ്പിനാൽപിതാമഹന്ത
ന്നെക്കണ്ടതുംതന്നി ലന്പെറുംപിതാമഹതാതനെക്കണ്ടവാറും * പ്ര
പിതാമഹപിതൃപാദംവന്ദിച്ചവാറും വിപിനെതപസ്സിനായ്പ്പോയ
തുംദിവ്യങ്ങളാം * കാനനസരിൽസരൊശൈലങ്ങൾകണ്ടവാറും
താനെപോയ്ഹിമാചലംതന്നിൽപ്രാപിച്ചവാറും * കാട്ടാളാകൃതി
പൂണ്ടരുദ്രനെക്കണ്ടവാറും പട്ടമെന്നിയെതീൎത്ഥസ്നാനങ്ങൾചെ യ്ത
വാറും * പുണ്യക്ഷേത്രങ്ങൾതൊറുംസേവിച്ചവാറുംതനി ക്കന്നു
വഴിയിൽനിന്നുണ്ടായവൃത്താന്തവും * ശ്രീപ്രദക്ഷിണംചെ യ്തുവിധി
ച്ചുനടന്നതും തീവ്രമാംതപോബലംപ്രാപിച്ചുണ്ടായതും * ഈശപ
ദപൂജയുംചെയ്തിരുന്നവാറുമപ്പൊ ശ്രീശങ്കരീയോഗത്താൽവന്നാ
നമഹേശ്വരൻ * തന്നോടുകൂടെച്ചെന്നുകൈലാസംപ്രാപിച്ചതും പ
ന്നഗവിഭൂഷണൻതന്നെവന്ദിച്ചവാറും * തത്രൈവദേവകളെയൊ
ക്കവെകണ്ടവാറും മൃത്യുശാസനൻപ്രസാദിച്ചുചെയ്തവാറും * ദെ
വകാൎയ്യാൎത്ഥമസുരന്മാരെയൊടുക്കുവാൻ ദൈവശൻതനിക്കായുധമ
സ്ത്രങ്ങൾകൊടുത്തതും * ദെവകളോടുകൂടെച്ചെന്നുതദ്വാജ്ഞയാലെ ദെവ

കാര്യം * ബ്രാഹ്മണപ്രസാദത്താൽ ബ്രാഹ്മണാദികൾക്കെല്ലാം കാര്യങ്ങളൊക്കെസ്സാധിച്ചീടുന്നു സദാകാലം * മാം പ്രതി കാരുണ്യമുണ്ടായതുകൊണ്ടുതന്നെ സാമ്പ്രതം ഭവിച്ചിതു ജന്മസാഫല്യമെല്ലാം * എങ്കിലും കാരണത്താൻ അപേക്ഷണമാത്രം ഭവാൻ സങ്കടം കൂടാതെ ഞാനാതിത്ഥ്യം ചെയ്തീടുവാൻ * കൂടെയുള്ളവൎക്ക വേണ്ടുന്ന സാധനങ്ങളും കൂടെയുണ്ടാക്കീടുവാൻ ധനമില്ലതിനൊന്നും * എന്നുരചെയ്തു മുനിപുംഗവനാ ഇന്നെരം തന്നുടെ പത്നിയെ വിളിച്ചു ചൊല്ലീടിനാൻ * ഖഗേശസ്വശീലനെ നീ സല്ക്കരിക്കണമിപ്പോൾ നരപാലകനായകാൎത്ഥവിദ്യനെന്റെ * സുരസിന്ധുവോരിയാകിയ സുശീലയും സുരലോകത്തെപ്പോലെ ചമച്ചോരു തപോവനം * അമരാവതിപോലെ ചമഞ്ഞ് തടവിധു മരവരന്മാരായ് ചമഞ്ഞു വൃക്ഷങ്ങളും * അമരനാരികളായ്ക്കുന്നിഇലതകളും ചമ്പുതൊച്ചമമായ ഭക്ഷ്യഭോജ്യാദികളും * കനകമണിമയമായുള്ള ഗൃഹങ്ങളും മനസികൌതുഹലമുണ്ടായിന്നപ്പൊന്നാരം * ഭക്ഷ്യഭോജ്യങ്ങൾകൊണ്ടു മന്നപാനാദികൊണ്ടും * തൽക്ഷണേനതുപ്പന്മാരായ്‌വന്നിതു സമസ്തവും — ചൊല്ലിയന്നറുപത്തെഴദ്ധ്യായമിതുമിനി ചൊല്ലുവതെല്ലാം ശേഷം കേട്ടുകൊള്ളുവിൻ നിങ്ങൾ.

---

## അറുപത്തെട്ടാം അദ്ധ്യായം.

കാഞ്ചനമണിമയമാകിയ ഗൃഹങ്ങളിൽ വാഞ്ഛയാ ഉപാദികൾ സ്വീകരിച്ചു മരുവിനാർ * സ്നാനഭോജനപാനശയനാസനവാഹന യാനസാധനസൌഖ്യമിതിന്നമറിയില്ലെങ്ങും * പരിചാരകന്മാരും പരിചാരികമാരും പരമോത്സാഹത്തോടും തൽഭൃത്യജനങ്ങളും * കനകരത്നാഭരണങ്ങളും ധരിച്ചതി വിനയത്തോടുമാനന്ദസ്വരഭക്തികളൊടും * മാരോരോ ഉപഭോഗങ്ങൾ സംഭരിച്ചീടുന്നതും കാരുണ്യപൂണ്ടുകടാക്ഷമേറ്റുമുഖത്തോടും * സാരസ്യമുള്ള കംവചനങ്ങൾ ചൊല്ലീടുന്നതും പാരസ്പര്യവചൊഭാവകൎമ്മങ്ങളൊന്നുമില്ല * എന്തൊരു ഭോഗം പറയാവതല്ലുന്നതൻ മൈന്ദ്രമാം പദവി ഇതുകാണെന്ന്പോൾ ഇല്ലമേറ്റം * ഭൂപാലമാൎഗ്ഗാപണസൌധസത്മാദികളും സോപാനങ്ങൾ ബാലയ ചത്വരാദികളും * അനന്തരത്നോജ്ജ്വലപ്രാസാദാവലികളും അനന്തരഥാശ്വമാതംഗരാജഖര ഭ്രാന്തജാതികളാൽ നിറഞ്ഞതഭിചങ്ങളും * അംഗനസമന്മാരും ഭൂപാലബാലന്മാരും സാമന്തനിഷാദസേനാപതി സചീപുത്ര ത്യാദിനായകർ ധിസാഢി ഗൃഹങ്ങളും * വന്ദിമാഗധസൂതിപാഠക സൂതജന മന്ദിരങ്ങളും ഗണികാജനാലയങ്ങളും * തുംഗഗോപുരവഭിസമാഭെറിയ ഭംഗമെ

ശങ്ങളോടുനൽത്തനാലയങ്ങളും ॥ അത്ഭുതപതാകാമധ്വജച്ഛത്രങ്ങ
ളും ശുഭ്രങ്ങളായമണിമണ്ഡപനികരവും ॥ കൽഹാരകഞ്ജകമുഖൊ
ല്പലവിരാജിത കല്ലോലരമ്യസരൊവാപികൾതടാകങ്ങൾ ॥ നിൎമ്മല
നീലൊല്പലസന്നിഭജലംകൊണ്ടു ഘൎമ്മതാപങ്ങളണയാതതത്ത
ടളവി ॥ പുന്നാഗനാഗപ്ലക്ഷചംപകജംബുകെര കന്ദമന്ദാരമധു
കാമ്രകെതകവട ॥ പനസചൂതപ്രവാളാസനാശ്വത്ഥവില്വമുനിവൃ
ക്ഷാദികളുംജാത്യാദിലതകളും ॥ ചൈത്ര്യവൃക്ഷാദിപുഷ്പകസുമവനങ്ങ
ളുംശൈത്യസൌരഭ്യമാന്ദ്യഗുണസൽപവനനും ॥ ഓരൊന്നുമനോജ്ഞാ
ഭോഗയോഗമൊന്നും സമഷ്ടിതിനൊടുകെവലംനിരൂപിച്ചാൽ ॥ ഇ
ന്ദ്രംതാപസശ്രെഷ്ഠന്റെ ഹൊമധെനു സതപംസമ്പാദിച്ചസാ
ദരാതിഥ്യവും ॥ ഭൂമിപാലെന്ദ്രാചിതമാകിയൊരാതിഥെയം ഹൊ
മധെനുവിനാൽകൃതമായതുകണ്ടനെരം ॥ മനുജാധിപനൊടുചെന്ന
റിയിച്ചീടുവാൻ മുനിയുമന്നെരംശിഷ്യനെനിയൊഗിച്ചാൻ ॥ അ
വനുംവിരവൊടുഗുരുശാസനമെല്ലാം അവനീശ്വരനൊടുസമയമറി
യിച്ചാൻ ॥ സംഭാവനീയംഭൂതമാതിഥ്യംഭവാനാലെ നമ്പിനൊ
ടാജ്ഞാപിച്ചുദെശികൻനരപതെ ॥ താപസെന്ദ്രനാൻകൃതാജ്ഞന
ങ്ങനായനെരം ഭൂപതീന്ദ്രനംപ്രവെശിച്ചാൻതൽപുരവരം മുനിനാ
യകനൊടുമധെനുസാമൎത്ഥ്യംകണ്ടു മനുജാധിപൻനിജസൈന്യസം
യുതനായി ॥ സംപ്രവെശിച്ചാനതിസംഭ്രമാലന്തഃപുരം ജംഭാരി
നിലയനംനിന്ദിക്കുമിതുകണ്ടാൽ ॥ ലാജവൎഷവുംപുരനാരിമാരാ
ലെറുപൊയ് രാജാവുന്നിജമണിമന്ദിരമകംപുക്കാൻ ॥ ഭെരിമൃദ
മൃദംഗാദികൾനാദത്തൊടും പൂരിതമായജയശബ്ദത്തിൻഘൊഷ
ത്തൊടും ॥ മന്ദംപൊയ്സിംഹാസനമെറിനാൻനൃപെന്ദ്രനും
വന്ദികൾവാഴ്ത്തുന്നതുംകെട്ടുകെട്ടനാകലം ॥ ദിനകൃത്യങ്ങളെല്ലാംക
ഴിച്ചുനൃപശ്രെഷ്ഠൻ മനസിപ്രമൊദംപൂണ്ടശനംചെയ്തീടിനാൻ ॥
മന്ത്രികൾസെനാപതിവീരന്മാർസാമന്തന്മാ രന്തമില്ലാതചതുരംഗ
സൈന്യവുംനിജ ॥ ദെശികനൊടുംകൂടഭൊജനംകഴിച്ചവ നിശ
നവുംപുരാണസൽകഥകൾകെട്ടുമൊദാൽ ॥ സന്ധ്യാവന്ദനംചെയ്തു
തെനശമാമശനവും സന്തൊഷംപൂണ്ടുകഴിച്ചാനന്ദസമന്വിതം ॥
ക്ഷീരഫെനാഭമായ ശുഭ്രതല്പകത്തിങ്കൽ ലാളനൃപവരൻനിദ്രയുംതു
ടങ്ങിനാൻ — ചൊല്ലിനെനറുപത്തെട്ടദ്ധ്യായമിനിയുംഞാൻ ചൊ
ല്ലുവൻനിങ്ങളൊടുചുരക്കിളികഥാശെഷം ॥



ഋഷിപ്രവരന്മാരെകൊണ്ടുതീൎക്കുവാ നിന്ദ്യയായരാജസ്വംകൊണ്ടുന ല്ലതെവന്നു • ബ്രാഹ്മണൎക്കെല്ലാംദാനംചെയ്യുന്നരാജശ്രേഷ്ഠൻ ബ്രാഹ്മണദ്രവ്യമപേക്ഷിക്കയില്ലെന്നതൂനം • ബ്രാഹ്മസ്വമപേക്ഷിക്കുമ ത്ത്യൎക്കുലനാശം ബ്രഹ്മശാപത്താൽവരുമെന്നറിയുന്നതില്ലെ • ചന്ദ്രസൂൎയ്യാംശപരന്മാരിടിനാനന്നുനേരം നന്നല്ലമഹാമുനെസ്തുതി ക്കതകളുള്ളും • കിംഫലംന്യായോപാചിതമായുള്ളധനംകൊണ്ടു വന്നിനാൽകൊണ്ടുപോയാലെന്താണെന്നോൎത്തുമോൻ • എന്നുരാജാക്കന്മാരൊടാവശ്യങ്ങളൊക്കെല്ലാ മെന്തിനുപലവസ്തുചൊല്ലുന്നമവാനെങ്കിൽ • എന്നതുകേട്ടുബലാൽക്കാരേണകൊണ്ടുപോവാ നന്നേരംചാപാസ്ത്രമാവാംമന്ത്രിയുമാരംഭിച്ചാൻ— ഇങ്ങിനെചൊന്നൊ നറുപത്തൊമ്പതദ്ധ്യായംഞാൻ നിങ്ങളോടിനിശേഷംസംക്ഷേപിച്ചുരചെയ്യാം.



## എഴുപതാം അദ്ധ്യായം.

മന്ത്രിയുംബലാൽകൊണ്ടുപോവാനാരംഭിച്ചനേരം ചിന്തിച്ചുജമദഗ്നിചൊല്ലിനാൻകോപത്തൊടും • ബ്രാഹ്മസ്വമപഹരിച്ചീടകയില്ലയെല്ലൊ ധൎമ്മിഷ്ഠന്മാരാംപുരുഷന്മാർനാമകളായാൽ • എന്നുടെപശുവിനെക്കൊണ്ടുപോകുന്നാകമെന്ന മന്നവന്തനിക്കുതോന്നിട്ടുവാനെന്തുമൂലം • അടുത്തുതനിക്കാപത്തെന്നതുതന്നെന്നൂന മടക്കിക്കൊൾവാൻതോന്നിബ്രഹ്മസ്വമിതുകാലം • ഇത്തരംജമദഗ്നിചൊന്നതുകേട്ടനേരം ക്രൂദ്ധനാംമന്ത്രീന്ദ്രൻപാശങ്ങൾകൊണ്ടുദൃഢം • ബന്ധിച്ചുപശുവിനെപ്പിടിച്ചുവലിച്ചപ്പോൾ സന്താപംപൂണ്ടുവിരോധിച്ചിതുമുനീന്ദ്രനും • ദണ്ഡമുഷ്ടികൾകശാലകുടാദികളാലെ ചണ്ഡന്മാർമുനീന്ദ്രനെപ്രഹരിച്ചുനേരം • എല്ലുകൾനുറുങ്ങിനിൎജ്ജീവനായവനിയിൽ തല്ലുകൊണ്ടൊരുജമദഗ്നിയുംവീണീടിനാൻ • താപസൻമരിച്ചുവീണൊരനന്തരംപശു കോപേനപാശങ്ങളെപ്പൊട്ടിച്ചുവേഗത്തോടെ ശൃംഗങ്ങൾകൊണ്ടുംകുതവിക്ഷേപങ്ങളെക്കൊണ്ടും ഭംഗമാക്കിനാൻനൃപകിങ്കരന്മാരെയെല്ലാം • ആകാശമാൎഗ്ഗമരഞ്ഞീടിനാൾസുശീലയും വേഗേനവത്സം തന്നെക്കെട്ടിക്കൊണ്ടവർകളും • വന്നൊരുമനോഖേദംഗവുംനിരൂപിച്ചു ചെന്നൊരുപതിയെയുംകണ്ടുവൃത്താന്തംചൊന്നാൾ • താപസൻമരിച്ചതുകേട്ടൊരുനൃപശ്രേഷ്ഠൻ താപമുൾക്കൊണ്ടുചെന്നുതന്നുടെപുരംപുക്കാൻ— അദ്ധ്യായമെഴുപതുമിങ്ങിനെചൊന്നേനിനി വൃത്താന്തം കേട്ടുകൊൾവിൻചൊല്ലുവൻചുരുക്കിഞാൻ.



എന്നുരചെയ്തുവത്സന്തന്നെയുംനൽകീടിനാ നന്ദനംവാങ്ങിക്കൊ
ണ്ടാനകൃതവ്രണന്താനും * യാത്രയുംപറഞ്ഞുപോയ്ഭാർഗ്ഗവന്തന്നെ
കണ്ടു വാർത്തകളറിയിച്ചാനകൃതവ്രണനപ്പോൾ * പരശുരാമൻ
ചൊന്നാനകൃതവ്രണനോടു വി..യപ്പോകുളവന്നാശ്രമത്തിങ്കൽസ
ഖെ * താതനെക്കണ്ടുവത്സന്തന്നെയുംകൊടുത്തതി പ്രീതനായ്ത
ത്രവസിച്ചീടുകസഖെഭവാൻ * ക്ഷത്രിയവംശമെല്ലാമൊടുക്കിഞാ
നമതി വിദ്രുതംവന്നുപിതാക്കന്മാരെവണങ്ങുവൻ * എന്നതുകെട്ടു
ചൊന്നാനകൃതവ്രണനപ്പോ ളെന്നുടെമതമിപ്പോളങ്ങിനെയല്ല
ചൊല്ലാം * ചെന്നിനിമാതാപിതാക്കന്മാരെക്കണ്ടുകൂപ്പി പ്പിന്നെ
വെണ്ടുന്നകാര്യമെല്ലാമെനിരൂപിക്കാം * നമ്മൊടുപിഴച്ചവരാക
വെനാശിച്ചിതു നിർമ്മൂലംവീരഹത്യാദിദോഷവുമുണ്ടാകകൊണ്ടൊ * നി
ർമ്മ്യാദങ്ങളിനിംചെയ്തീടുംനൃപന്മാരെ യുന്മൂലനാശമന്നാലംവരു
ത്താമറിഞ്ഞാലും * എന്നതുകെട്ടനെരമകൃതവ്രണനുമാ യന്നെരം
നടകൊണ്ടുഭാർഗ്ഗവരാമന്താനും * സഹസാസഹനെപ്പൊഴത്തെയച്ഛര
ഫാദികൾ സ്വയമെന്ന്യക്ഷിച്ചുകൊൾകെന്നറപ്പിച്ചുശീഘ്രം * വത്സ
നെക്കൊണ്ടുചെന്നുതാതനുനൽകിപ്പിതൃ വത്സൻമാതാപിതാക്ക
ന്മാരെവണങ്ങിനാൻ * ആതിഥ്യംചെയ്തുഗൌരവംചൊന്നിച്ചിരിക
യിൽ സാശ്രുലോചനന്മാരായകൃതവ്രണനെയും * ജമദഗ്നിയെ
തെളിഞ്ഞാശീർവ്വാദവുംചെയ്തു മൊദെനഭോഗംകഴിപ്പിച്ചിതന്നുയഥാ
സുഖം * അകൃതവ്രണനുമായ്ഗുരുശുശ്രൂഷയുംചെ യ്തുവിലാസേനം
പ്പണ്ടുവസിച്ചുഭാർഗ്ഗവനും — കാർത്തവീര്യപുത്രാപതിമരിച്ചോരനന്തര
മാത്തിലെക്കൊണ്ടുപുരവാസികളെല്ലാവരും * ശൂരനാംപുത്രന
നിക്കഭിഷെകവുംചെയ്തു ചാമിടംപെടിപാലിച്ചിതന്നുധർമ്മത്തൊടെ *
സപ്തദ്വീപവുമെല്ലാമടക്കിപ്പണ്ണാനവൻ തൃപ്തിപ്പെട്ടിതുസകലപ്ര
ജകളുമെല്ലാം * ആശ്രമവൃന്ദത്തിങ്കലുണ്ണിധർമ്മങ്ങളൂകാതെ സദാശ്രി
തന്മാതമായെന്റെഭിച്ചുവാണീടിനാൻ — അക്കാലംജമദഗ്നിരാമ
നൊടരുൾചെയ്താൻമൃത്യുതാനിക്കിടെണംക്ഷത്രിയഹത്യാർജ്ജിതം *
പ്രായശ്ചിത്തവുംചെയ്തുശുദ്ധനായ്മരികെന്നു ന്യായത്തെവിധിച്ചതു
കെട്ടുഭാർഗ്ഗവൻചൊന്നാൻ * എന്തിനിപ്രായശ്ചിത്തമെന്നെന്നരുൾ
ചെയ്തീടെണം ചിന്തിച്ചുജമദഗ്നിപിന്നെയുമരുൾചെയ്തു * നിയമ
വ്രതജപഹോമാദികർമ്മങ്ങളാൽ പ്രയതനായ്തീർന്നീടുകില്ല സംശയമെ
ള്ളും * വന്ദിച്ചുപിതൃമാതൃക്കളുപാദാംബുജങ്ങളും നന്ദിച്ചുതപസ്സിനായ്ക്ക
ടന്നരാമൻതാനും * ചെന്നുടൻമഹെന്ദ്രശൈലൊപരിമഹാശ്രമം
നന്നായിതീർത്തുതപൊനിഷ്ഠയാമരുവിനാൻ — എണ്പത്തഞ്ചദ്ധ്യാ
യവുംചൊല്ലിയനിനിസ്സുഖ മമ്പൊടുകെട്ടുകൊൾവിൻചുരുക്കി
ച്ചൊല്ലാമെല്ലാം *



കേരള സാഹിത്യ അക്കാദമി

# എണ്പത്താറാം അദ്ധ്യായം

ഇങ്ങിനെ പലപല വത്സരം കഴിഞ്ഞൊരുനാൾ തിങ്ങീടും ചതുരംഗമാകിയ പടയോടും * ശൂരസേനാദികളാം മനുജന്മാരുമതി ശൂരനായൊരജാതശത്രുവാകിയ നൃപതിയും * കാനനെ ചെന്നു മൃഗയാപരിശ്രമത്തോടും മാനസതാപം പൂണ്ടുമേവിച്ച മാദ്ധ്യന്ദിനെ * സേനയുമായി വൈവാതന്നിൽ സ്നാനവും ചെയ്തു സേനയാസാകം വിശ്രാന്തന്മാരായ്സൊകനേരം * കാണായീമുനിജനാശ്രമമതുനേരം ക്ഷോണീന്ദ്രന്മാരുമൊരു ഭൂസുരൻ തന്നെക്കണ്ടോർ * ചോദിച്ചാരവനോടു ചൊൽകെടൊ പരമാത്മ എന്തൊരാശ്രമമിതിക്കണ്ടതാർക്കുള്ളതഹൊ എന്നതു കേട്ടനേരം പൊന്നാരമുരചെയ്താൻ ധന്യനാം ജമദഗ്നിക്കുള്ളൊരാശ്രമമിദം * താമരൻതന്നുടെ താതനറിയുന്നീലെനിക്കും ഭൂമിപന്മാരെയെന്നു ഭൂസുരൻ താനും ചൊന്നാൻ * പൂർവ്വവൈരവുമപ്പൊളുദിച്ചു നൃപന്മാർക്കു ദൈവചോദിതമെന്നു ചൊല്ലാവതൊന്നു കണ്ടാൽ * നമ്മുടെ താതൻ തന്നെ കൊന്നവൻ തന്റെ താതൻ നാമ്മാലെവധ്യനതിനില്ല സംശയമെതും * എന്നുര ചെയ്തു വാളുമിളക്കിപ്പുക്കൊരാല തന്നിലാമ്മാറു ചെന്നു ജമദഗ്നിയെ ക്ഷണാ * കൊന്നവർ കൊണ്ടുപൊയാർ തലയുമറുത്തുകൊണ്ടന്നേകഷ്ടമെയെന്നു ദുഃഖിച്ചു മുനികളും * പുത്രന്മാർ ചൂഴുമിരുന്നാർത്തിയും വിലാപിച്ചാരെത്രയും ദുഃഖത്തോടെ വന്നിതു രേണുകയും * ഭർത്താവിൻ കളെബരം കണ്ടു ദുഃഖാർത്തിയാം നിന്നു തത്ര മോഹിച്ചാൾ പിന്നെ മരിച്ചാളെന്നോവെണ്ടു * താതനും ജനനിയും മരിക്കകൊണ്ടുമേറ്റം ഖേദിച്ചു പവെശന്മാരായ പുത്രന്മാരെ * താപസശ്രേഷ്ഠന്മാരും പോരഞ്ഞു ദുഃഖം തീർത്തു താപസഞ്ചായത്തോടെ കഴിച്ചു സംസ്കാരവും * പിന്നെയും വെണ്ടും കർമ്മം കഴിച്ചു വാഴും കാലം ചെന്നിതു പതിമാരെന്നറിഞ്ഞു ഭാർഗ്ഗവനാം * തന്നുടെ തപോവൃത്തമെല്ലാമെ സമർപ്പിച്ചു ചെന്നു തൻ ക്ഷത്രിയന്മാരെ വധിപ്പാനായി * സംക്രമത്തോടെ നടകൊണ്ടതെന്നറിഞ്ഞാലും എണ്പത്താറാമദ്ധ്യായവും കഴിഞ്ഞു കേൾപ്പിനിന്നും *

# എണ്പത്തേഴാം അദ്ധ്യായം

ചൊല്കഭൊൽമെദ്ധ്യമാർഗ്ഗം വൃത്താന്തം കേട്ടുമൂല മാകമ്പമുണ്ടൊരുന്നാരെ ഭാനുമനക്കാമ്പിൽ * അതൃതവർണ്ണാൻവാചാ ദുഃഖവും ശമിപ്പിച്ചാ നകമെപിന്നൊ ഭ്രാതാക്കന്മാരെച്ചെന്നു കണ്ടു * തല്പാദംവ

ൻ ● നിന്നുടെജനകനെക്കൊന്നതുംനൃപരല്ലൊ വന്നീടുകെൾഫലം
ജന്തുക്കൾക്കെല്ലാവക്കും ● ഋക്ഷമാരെയുംകൊല്ലാനില്ലസാമത്ഥ്യ
മെന്നു മൊക്ഷനിരീക്ഷിപ്പാനുമാവതല്ലാതവക്കും ● സവ്വലൊകതാം
നിഷ്കമ്മാനുരൂപമത്രെ സവ്വദാവത്തിക്കുന്നതിശപരെച്ചൂഷാന്ത
നം ● സമതപംജന്തുക്കളിൽഭാവിച്ചസദാകാലം ശമത്തെപ്രാപി
ക്കനീയെന്നരചെയ്യശീഘ്രം ● മറ്റെന്തുപിതൃക്കളുംജാമദഗ്ന്യനുമുള്ളി
ൽ നിറഞ്ഞുസന്തൊഷവുംകൈക്കൊണ്ടാൻതപൊകൃത്യവും ● അക്കൃ
തവ്രണനൊടുകൂടവെപിന്നെച്ചെന്നു സുഖമെസിദ്ധപാദാശ്രമവും
പുക്കവാണാൻ ● സഹസ്രാഹനെയുമായുധവുംതെരുമെല്ലാം സഹ
സ്രാപറഞ്ഞയച്ചീടിനാനന്നെരം ● സവ്വതീത്ഥസ്നാനവുംചെയ്തി
ഷിപ്രധനാ യുവ്വിയെപ്രദക്ഷിണംമൂന്നുതചെയ്തീടിനാൻ ● പിന്നെ
പ്പൊയ്യമഹെന്ദ്രമാംപവ്വതൊപരിചെന്നു പർണ്ണശാലയുംതീർത്തുതപ
സാവാണീടിനാൻ ● അക്കാലംചെന്നുകണ്ടുമുനിമുഖ്യന്മാരെല്ലാം സ
ല്ക്കാരംചെയ്യാമൻപൂജിച്ചുയഥായൊഗ്യം ● കാശ്യപൻമാക്ക
ണ്ഡെയൻഭരദ്വാജനഗ്നി വെശംവിശ്വാമിത്രൻഗൌതമനെന്നു
ഴ്വന്താരം ● അശ്വമെധവുംചെയ്താൻഭാഗ്ഗവനവഭൃഥ സ്സിശപെ
വതാഗണംതൃപ്തിയുംപൂണ്ടീടിനാർ ● കാശ്യപൻതനിക്കന്നുകീടി
നാൻഭൂമിയെല്ലാം കാശ്യപിയെന്നുഭൂമിക്കതിനാലുണ്ടായ്നാമം ● അ
ന്നവന്ന്യാശപഗണഗൊത്രന്നഷിരണ്യങ്ങ. മൊന്നൊഴിയാതെദാനം
ചെയ്തിതുവിപ്രന്മാക്കും ● അക്കൃതവ്രണനുമായ്മഹസാമഹെന്ദ്രാദ്രി മു
കളിൽസുഖിച്ചുവാണീടിനാൻഭാഗ്ഗവനും ● ഭൂമിയുംഭദ്രീപപ്രതി
ഷ്ഠവ്രതവുംചെ യ്യാമയംതിരുവസിച്ചീടിനാനതുകാലം — ഇത്ഥംഭാ
ഗ്ഗവപ്രഭാവങ്ങൾഞാനൊട്ടുചൊന്നെൻ ഭക്തനാമെല്ലാക്കുന്നാകി
ൽഭൂഷ്ണതമകന്നുപൊം ● കാത്തവീര്യാജ്ജുനനാംഭൂപാലപ്രഭാവവും
പ്രീത്യാസംക്ഷെപിച്ചുഞാൻചൊല്ലിയെനായവണ്ണം ● അജ്ജുന
സമാനനായ്മറൊരുനരപാല ഭിജ്ജഗതിയിലുണ്ടായ്വനീലെന്നതു
റുനാം ● മെലിലുണ്ടാകയുമില്ലെന്നത്രെകെൾപ്പുനല്ലപാലവെദിക
ളായദിവ്യന്മാർപറഞ്ഞിട്ടു ● ദത്താത്രെയനെൻ്റവരത്തിൻപ്രഭാവ
ത്തെക്കൊണ്ടും ഭദ്രീപാദ്യപ്രതിഷ്ഠാവ്രതഫലംകൊണ്ടും ● സപ്ത
ദ്വീപവുമെല്ലാമടക്കിവാണുകൊണ്ടും സപ്തതന്തുക്കളെല്ലാമസംഖ്യം
ചെയ്തുകൊണ്ടും ● ഭക്തവത്സലനായവിഷ്ണുപാദാബ്ജങ്ങളിൽ ഭ
ക്തിക്കൊരിളക്കമില്ലാതെവത്തിക്കകൊണ്ടും ● ഉത്തമപുരുഷനാം
ഭാഗ്ഗവനെന്നൊടെററു യുദ്ധത്തിൽമരിച്ചുടൻമുക്തിയുംപ്രാപിച്ചി
തു — കീത്തിമാനായകൃതവീര്യനന്ദനനായ പാത്ഥിവപ്രവരനാ
മജ്ജുനപുത്രന്മാരിൽ ● പഞ്ചമൻജയദ്ധ്വജൻപരിപാലിച്ചുരാജ്യം
സഞ്ജാതനായാൻജയദ്ധ്വജനുതാലജംഘൻ ● താലജംഘനന്ന

റു പുത്രന്മാരുണ്ടായ്വന്നു താലജംഘന്മാരെന്നു ലോകവിശ്രുതന്മാരാ
യ് ॰ പുത്രന്മാർനൂറുപേരിലഗ്രജൻവീതിഹോത്ര നെന്നത്രയുംപ്രസി
ദ്ധിപ്പെട്ടിരുന്നിടിനാകാലം ॰ രാമനോടെറ്റുതോറ്റുപെടിച്ചുമണ്ടു
ന്നോര ശേഷമുള്ളവർവീണ്ടുമൊട്ടഹിച്ചു താലജംഘന്മാർ ॰ വീതിഹോ
ത്രന്മാരിക്ഷ്വാകുവംശത്തിലൊരുത്തനെക്കൊണ്ടു ചീറിപ്പുണ്ടോടിയോടിപ്രാണസ
ങ്കടത്തോടും ॰ താതനുംതാനുംകൂടിയഹിമവാൻമലപുക്ക സോദര
ന്മാരുംകൂടിയൊളിച്ചുവാണിടിനാർ ॰ ശാകമൂലാംബുഫലഭോജന
ന്മാരായൂത്ര ശോകശീലികളൊടുംവസിച്ചാൻപലകാലം ॰ ശാന്ത
നായ്വാമൻമഹേന്ദ്രാചലംപ്രാപിച്ചതി ഭാന്തനായ്തപസ്സുചെയ്തി
ടിനാനെന്നുകെട്ട ॰ താലജംഘന്മാരുംനിജപുത്രന്മാരൊടുംകൂടി പ്രാ
ലെയാചലമുപെക്ഷിച്ചുപൊയ്രാജ്യംപുക്കാൻ ॰ പൂജ്യന്മാരായമഹാ
ബലമിത്രബന്ധുക്കളൊടും രാജ്യവുംപാലിച്ചുസൌഖ്യേനവാണിടും
കാലം ॰ ചിന്തിച്ചുപൂർവ്വവൈരംഹൈഹയന്മാരൊടുംതൽ ബന്ധുക്കളൊ
ടുംചതുരംഗമാംബലത്തോടും ॰ നിന്നുടെപുരിവന്നുവളഞ്ഞതാരെന്നുക
ണ്ടു മന്നവൻതവതാതൻപൊരിന്നുപുറപ്പെട്ടാൻ ॰ വൃദ്ധനാംതവ
താതൻശക്തിയില്ലായ്കകൊണ്ടു ശത്രുഭൂപാലന്മാരാൽനിർജ്ജിതനാ
യനേരം ॰ യുദ്ധവുമുപെക്ഷിച്ചുകൈകൊണ്ടാൻപലായനം ബ
ദ്ധാശമയോദ്ധ്യയിൽപുക്കിതുശത്രുക്കളും ॰ കൊശവാഹനബലരാ
ജ്യാദിവസ്തുക്കളിൽ ആശയുമകന്നതിവൃദ്ധനാംനൃപശ്രേഷ്ഠനും ॰ ഗ
ർഭിണിയാകുംനിജപത്നിയുംതാനുംകൂടി നിർഭയമൌർവ്വായകാനനംപു
ക്കിടിനാൻ ॰ കാണായിതൌർവ്വാശ്രമമവിടെമുനിയുമാ സ്ഥാണിതുത
പസ്സുചെയ്യുമായുഴസംവത്സരം ॰ സപത്നിമാർപകകൊണ്ടപ്പൊഴന്നി
ന്നുടെജനനിയും ദുഃഖംപൂണ്ടുമരണത്തിന്നുകൊപ്പിട്ടപ്പൊഴും ॰
ഔർവ്വനമത്തുധരിച്ചോടിവന്നതിന്നെ ചെയ്താൻ സർവ്വജ്ഞനതിമതിസാ
ഹസമിതുകെൾനീ ॰ ദിവ്യലോചനംകൊണ്ടുകണ്ടുതാനഖിലവും
ദിവ്യനായതാനിനിപിറന്നോരുത്തിൽ ചക്രവർത്തികളിൽവച്ചു
ത്തമപ്രബലനായ് ചക്രപാണിക്കുസമൻവിഖ്യാതഗുണങ്ങളാൽ ॰
താതനെമാതാവിനെക്കൊണ്ടുസംസ്കരിപ്പിച്ചു സാദരംകൂട്ടികൊണ്ടു
പൊയിതുനിന്മാതരം ॰ സ്വാശ്രമത്തുങ്കൽകൊണ്ടുവെച്ചുരക്ഷിച്ചു
പരമാശ്രമിദുഃഖങ്ങളുംപൊറുത്തുവസിപ്പിച്ചാൻ ॰ തത്രവാസി
ക്കുമ്പൊഴന്നിന്നെയുംപെറ്റിടിനാൾ പുത്രനെക്കണ്ടുമോദംപ്രാപി
ച്ചുജനനിയും ॰ ജാതകർമ്മാദികളുംചെയ്തിതുമുനിവരൻ ജാതമൊ
ദനവളർത്തിടിനാൻമുനീന്ദ്രനും ॰ ആരണ്യന്മാർക്കുനിന്നിൽവാത്സല്യ
മുണ്ടായ്വന്നു കാരുണ്യാൽനിന്നെക്കുറിച്ചൌർവ്വനുമുണ്ടുപാരം ॰ പിന്നെയു
ള്ളവസ്ഥകൾനീയറിഞ്ഞിരിക്കുന്നി തൊന്നൊഴിയാതവണ്ണമെന്തി
നുചൊല്ലുന്നുഞാൻ ॰ കാർത്തവീര്യാവസ്ഥയുംഭാർഗ്ഗവചരിത്രവും പാ

ത്ഥിവശിഖാമണെപറഞ്ഞതൻചൊല്കിഞ്ഞാൻ * എന്നിറിയെന്നു തവകെൾക്കെണമെന്നിങ്ങിനെ സന്തുഷ്ടനായമുനിവസിഷ്ഠനതൾ ചെയ്താൻ * ജൈമിനിമഹാമുനിപിന്നെയുമതൾചെയ്താൻ ഭൂമി പാലകനായസഗരനതുനെരം * വന്ദിച്ചുവസിഷ്ഠനൊടരാലപെ ക്ഷിച്ചാൻ മന്ദനാമടിയനങ്ങൊനുഗ്രഹമകക്കാമ്പിൽ * സത്വരംമ ദ്രദീപപ്രതിഷ്ഠാമഹാവ്രതം ഞെകെയ്യുവചെയ്യിക്കണംനിന്തിരുവടി തന്നെ * എന്നതുകെട്ടനെരംവസിഷ്ഠതപൊധനൻ മന്ദഹാസ വുമ്പൂണ്ടുതദ്ദിവസവുംപൊത്തു * ശാസ്ത്രൊക്തമാൎഗ്ഗണദീക്ഷിപ്പി ച്ചുസഗരനെ ക്ഷെത്രജ്ഞനായപുരുഷൊത്തമൻതന്നെകൃത്യാ * പൂജിച്ചുസന്തൊഷിപ്പിച്ചാചാൎയ്യനിയൊഗത്താൽ ആജീവനാന്തംവ്ര തൊമാനസെസങ്കല്പിച്ചു * രാജശ്രെഷ്ഠനംവ്രതംകെട്ടിനുമുദ്യൊഗത്തൊ ടു മാചാൎയ്യദക്ഷിണയുംചെയ്തിട്ടു ഗുരുധനം * ആശീൎവ്വാദവുംചെയ്തു യാത്രയുമയച്ചിട്ടു ഞാഗ്രുപൊയിതാശ്രമം പ്രാപിച്ചു വസിഷ്ഠ നും — ബ്രഹ്മാണ്ഡപുരാണത്തിൽസഗരൊപാഖ്യാനത്തിൽ നിൎമ്മ ലകഥാസാരമെണ്പത്തെട്ടദ്ധ്യായവും * ചൊല്ലിയെന്നെല്ലാവസിഷ്ഠ പ്രതിഗമനമി തെല്ലാംകെൾപ്പിനെന്നപൈങ്കിളിചൊന്നാളെ ല്ലൊ * ഇങ്ങിനെജ്ജാമദഗ്ന്യൻതന്നുടെചരിതംഞാൻ നിങ്ങളൊടൊ ട്ടുചൊന്നെൻകെട്ടുകൊള്ളുവിനിന്നും *

——ooo——

## എണ്പത്തൊമ്പതാം അദ്ധ്യായം.

ജൈമിനിമഹാമുനിപിന്നെയുമതൾചെയ്താൻ മാമുനിവ സിഷ്ഠനങ്ങെഴുന്നെള്ളിയശെഷം * രാജസത്തമനായസഗരനയൊ ദ്ധ്യയിൽ പൂജിതനായ്ജൈമിനിപാലനംചെയ്തുനിത്യം * ധൎമ്മാത്ഥ തത്വജ്ഞനായ്സ്വയംസാമ്പാലകനായി കല്ക്കണൊവൃദ്ധജനസമ്മതനാ യെമുദാ * വാഴുന്നാളുകതാഖിൽപൂൎവ്വവൃത്താന്തമെല്ലാം വീഴാതെ നിരൂപിച്ചാനൊരൊന്നുസമകാലം * താതനങ്ങായപരാജയവു മതുമൂലം മാതാവിനൊടുകൂടിവിപിനംപ്രാപിച്ചതും * കാനനംത ന്നിൽനിന്നുമരണംപ്രാപിച്ചതും മാനസസന്താപിനങ്ങായൊരുദുഃ ഖങ്ങളും * ചിന്തിച്ചുമദ്ധ്യെസഭാപ്രതിജ്ഞചെയ്തീടിനാൻ എ ന്തൊരുത്തമംസൂൎയ്യവംശജാതന്മാരായാൽ * എത്രയുമെപരിഭവംവ ഹിച്ചുകൂടായല്ലൊ ചെതസിവഴിപ്പീടുംക്ഷാത്രമാംതെജൊബലം — സാകെതപതിയായസഗരനൊരദിനം ലൊകങ്ങൾപരിപാലിച്ചി രിക്കുംകാലത്തിങ്കൽ * ദുൎജ്ജയന്മാരായുള്ളശത്രുഭൂപരെക്കൊന്നു മി

അക്കാദമി

ഗ്ഘോഷം ചെയ്യുന്നവണ്ണമുദ്യോഗത്തോടും നൃപൻ ● സംഖ്യയില്ലാത
ചതുരംഗവാഹിനിയോടും ശങ്കകൂടാതെമുഹൂൎത്തംകൊണ്ടു പുറപ്പെ
ട്ടാൻ ● ശംഖതൂൎയ്യാദിവാദ്യഘോഷങ്ങളോടും ശങ്കരപാദാംബുജ
നിശ്ചലധ്യാനത്തോടും ● ദേവതാപ്രസാദവുംവരുത്തിക്കൊണ്ടുഭൂ
മി ദേവന്മാൎക്കെല്ലാം മഹാദാനങ്ങളും ചെയ്തു ● ബന്ധുഭൂപന്മാ
രോടുംസേനാപാലന്മാരോടും ഗന്ധസിന്ധുരവരന്മാരോടുംപത്തി
യോടും ● സിന്ധുവാശ്വങ്ങളോടുംരഥങ്ങളോടുംകൂടി വാരിധിപ്പൂ
രംപോലെവേഗത്തിൽനടകൊണ്ടു ഘോരനാദങ്ങൾകൊണ്ടുലോ
കങ്ങൾനടുങ്ങുന്നു ● ക്ഷോണീമണ്ഡലംപൊടിതെറവുംപൊ
ങ്ങീടുന്നു രേണുസഞ്ചയംകൊണ്ടുഭാസ്കരൻമറയുന്നു ● വ്യോമമാൎഗ്ഗ
വും വിമാനങ്ങളാൽമറയുന്നു മാമുനിപ്രവരനാംനാരദൻതെളിയു
ന്നു ● മാറൊരെവിഷയങ്ങൾതോറുംചെന്നടുക്കുമ്പോൾ പാരാ
തെവന്നുകാക്കൽവീഴുന്നു ചിലരെല്ലാം ● തങ്ങൾതങ്ങൾക്കുള്ളൊരു
സൈന്യസഞ്ചയത്തോടും ഞങ്ങളുംകൂടെപ്പോരാംദിഗ്വിജയത്തി
നെന്നു ● ബന്ധുതപൂണ്ടുപുറപ്പെട്ടിതുചിലരെല്ലാം സന്തോഷം
പൂണ്ടുകാഴ്ചനൽകിനാർചിലരെല്ലാം ● ശൌൎയ്യമോടടുത്തുപോർചെ
യ്തുശസ്ത്രങ്ങളേറ്റു വീരസ്വൎഗ്ഗത്തെപ്രാപിച്ചീടിനാർചിലരെല്ലാം ●
മാനവുംനാടുംവീടുംധനവുമുപേക്ഷിച്ചു കാനനംതന്നിൽച്ചെന്നുപു
ക്കിതുചിലരെല്ലാം ● സങ്കടംപൂണ്ടുപുത്രകളത്രാദികളോടും സങ്ക
ടങ്ങളിൽപുക്കുവാണിതുചിലരെല്ലാം ● മിത്രഭൂപാലന്മാരുംതാന
മായൊരുമിച്ചു ശത്രുഭൂപാലന്മാരെജ്ജയിച്ചുപടയോടും ● ദക്ഷിണ
ദിക്കിനെനോക്കിവേഗത്തിൽനടകൊണ്ടു പൂക്കിതുമാഹിഷ്മതിയാകിയ
പുരിതന്നിൽ ● മാനസേപൂൎവ്വകൃതമാകിയവൈരമോൎത്തു മാനമൊ
ടടുത്തുയുദ്ധംതുടൎന്നുതിനേരം ● ഹൈഹയന്നൃപന്മാരുംബന്ധുഭൂപാല
ന്മാരും മഹാവൈരിച്ചിതുസഹസ്രായുതബലം ● രോമഹർഷണമാ
യഘോരസംഗ്രാമംകണ്ടു ദേവകൾകൈക്കൊണ്ടിതുനാരദമുനീന്ദ്ര
ന്മാർ ● മാറത്തുമഹാശിലീമുഖങ്ങൾതറച്ചുചിലർ മുറിഞ്ഞുവശംകെ
ട്ടുകിടക്കുന്നിതുചിലർ ● ശൌൎയ്യംപൂണ്ടെതിൎത്തവന്മാരാസ്ത്രങ്ങളേ
റ്റു വീരസ്വൎഗ്ഗംപ്രാപിച്ചുസുഖിച്ചീടുന്നുചിലർ ● ഹൈഹയപുരമെ
ല്ലാംനിൎജ്ജനമാക്കീടിച്ചു രോഹിതാശ്വനംപ്രീതിനൽകിനാൻമ
ഹാബലൻ ● പൂൎണ്ണമായ്ചമഞ്ഞിതുഹൈഹയരാജ്യമെല്ലാം പൂൎണ്ണ
വേദനയോടുംശേഷിച്ചഹൈഹയന്മാർ ● തൂൎണ്ണമത്യന്തംഭീതികൈ
ക്കൊണ്ടുമണ്ടിടിനാർ തീൎണ്ണമാൎഗ്ഗംപിമ്പേചെന്നിതുസഗരനും ●
വീണിതുവഴിതോറുംമരിച്ചുപലനൃപർ കാണികളതുകണ്ടുവിസ്മ
യംതേടീടിനാർ ● പ്രാണഭീതിയുംപൂണ്ടുമണ്ടുന്നനൃപന്മാരെ പാ
ണിലാഘവത്തോടുംമാൎഗ്ഗവാസ്തുതാൽനൃപൻ ● സാഹസംകൈ

കൊണ്ടോടുകീടിനാൻതെരുതെരെ മോഹവുംപൂണ്ടുകിടന്നീടിനാർ ചിലരെല്ലാം • ഭൂഷണകവചവസ്ത്രായുധാദികളെല്ലാം ഭൂഷണമുള്ള പൊലെസകലമുപെക്ഷിച്ചാർ • ഹൈഹയന്മാരെയെല്ലാംജയിച്ച സഗരനു മാഹവത്തിന്നുകാംബൊജന്മാരൊടെറ്റീടിനാൻ • ശംഖ മദ്ദളപടഹാദിവാദിത്രഘോഷ ഹുംകാരാദികൾകൊണ്ടുഭീതിപൂണ്ടു തിഗ്ഗതം • രാജ്യധനദാരബാലപുരന്ധ്രിപൌരവ്രാതം ത്യാജ്യമിപ്രാ ണനൊഴിഞ്ഞുള്ളവയെല്ലാമെന്നു • കാംബൊജവീരന്മാരുംതാലജം ഘാദികളും സാമ്പ്രതംകിരാതാദിയവനശകന്മാരും • മരിച്ചശെഷി ച്ചവരൊളിച്ചുവനംപുക്ക വരിച്ചുവീരന്മാരെവിബുധനാരികളും • താലജംഘന്മാരെയുംസമരെജയിച്ചുഭൂ പാലകൻതദ്രാജ്യവുമഖിലംദ ഹിപ്പിച്ചാൻ • പാരമകിരാതകാംബൊജപല്ലവശക വീരന്മാരാദിയാ യശത്രുസഞ്ചയമെല്ലാം • ആഹവെമരിച്ചശെഷിച്ചവരൊടീടിനാർ വാഹനായുധകവചങ്ങളുംവെടിഞ്ഞെല്ലാം • പിന്നാലെക്കൂടച്ചെ ന്നുമന്നവന്താനും ചൊന്നാ നെന്നുടെ രാജ്യം നിങ്ങളടക്കീലയൊമു ന്നം • ഞാനിഹസുബാഹു തൻപുത്രനെന്നറിഞ്ഞാലും മാനികളെ ങ്കിൽനിങ്ങൾതിരിഞ്ഞുനിന്നീടുവിൻ • ഞാനതിൻപരിഭവംമീള്ള വാൻവന്നതിപ്പൊൾ മാനമെന്നൊന്നുനിങ്ങൾക്കില്ലയൊവീരന്മാ രെ • ഇത്തരംവാക്കുകെട്ടുശത്രുഭൂപന്മാരതി ത്രസ്തമാനസന്മാരായൊ ടിനാരതിവെഗാൽ • രക്ഷിപ്പാനാരുമില്ലെന്നൊൎത്തവരെല്ലാവരും ഇ ക്ഷ്വാകുകുലഗുരുവാകിയവസിഷ്ഠനെ • സത്വരംചെന്നുശരണംപ്രാ പിച്ചുമുനിനാ എത്രയുംവെപഥുപൂണ്ടീടിനഗാത്രത്തൊടും • ആ ശ്രമൊപാന്തെവസിച്ചീടിനവസിഷ്ഠനെ യാശ്രയംമറ്റില്ലെന്നുചൊ ന്നുകൈവണങ്ങിനാർ • ഞങ്ങളെരക്ഷിക്കണംനിന്തിരുവടിതന്നെ യെങ്ങുമൊരാധാരംമറ്റില്ലഞങ്ങൾക്കുപൊറ്റി ഭൊഗരാജ്യാപത്യദാ രാത്മബാന്ധവന്മാരെ യാകവെയുപെക്ഷിച്ചുജീവിതാശയാഞങ്ങ ൾ • ഉഗ്രനാംനരപതിസഗരനിതുകാലം നിഗ്രഹിച്ചീടുമെല്ലാ ഞങ്ങളെമണൊജിരെ • നിന്തിരുവടിയൊഴിഞ്ഞാശ്രയമില്ലമറ്റും സന്തതംനമസ്കാരംകരുണാജലനിധെ • സൂൎയ്യവംശൊത്ഭൂതന്മാ രാകിയനൃപന്മാൎക്കാ ചാൎയ്യനാംഭവാനെലംഘിക്കയില്ലല്ലൊനൃപൻ • ലൊകങ്ങൾക്കെല്ലാംഗുരുവായനിന്തിരുവടി ശൊകഭീതികൾതീൎത്തു രക്ഷിച്ചുകൊള്ളെണമെ • ഇത്തരംനൃപതികൾചൊന്നതുകെട്ടുമുനി സത്തമൻനൃപന്മാരെകൃപയാനൊക്കീടിനാൻ • പെടിക്കവെ ണ്ടനിങ്ങളെതാനുമുപായംഞാ നൂടെ ചിന്തിച്ചാലുണ്ടാമെന്നതെ വന്നീടാവു • ഭൂപതിപ്രവരന്തൻപ്രതിജ്ഞാനിവൃത്തിക്കായ് താ പസൊത്തമൻചെന്നുസഗരനൊടുചൊന്നാൻ • ഭൃത്യരീതന്മാരായ ശത്രുഭൂപന്മാരെനീ സത്വരമെയക്കണംകൊല്ലാതെകൃപയാലെ •

അന്നേരംനൃപാധിപനുണ്ടായകോപമെല്ലാം തന്നുള്ളിലടക്കിത്ത
ന്നാചാൎയ്യനോടുരചെയ്താൻ • നിന്തിരുവടികല്പിച്ചാലതിന്നിളക്കമി
ല്ലെന്നുപായംമേൽപ്രതിജ്ഞചെയ്യുന്നമതാംചെയ്ക • എന്നതുകേട്ടുമു
നിശ്രേഷ്ഠനുമതാംചെയ്തു നിന്നുടെസത്യത്തിന്നുനീക്കവുമുണ്ടായ്വരാ •
ക്ഷത്രിയോചിതകുലധൎമ്മവുംവേഷങ്ങളും പൃത്ഥ്വീപാലന്മാരപേ
ക്ഷിക്കയെന്നതെവരും • ശ്രൌതസ്മാൎത്താദികൎമ്മഹീനന്മാരായെനി
ത്യം വേദജ്ഞന്മാരാൽപരിത്യക്തന്മാരായ്ചമഞ്ഞീടും • മുക്തകേശന്മാ
രായിച്ചമഞ്ഞുകിരാതന്മാർ മുക്തകക്ഷ്യന്മാരായാർപാരദന്മാരുമെ
ല്ലാം • അൎദ്ധമുണ്ഡന്മാരായാർശകന്മാരെല്ലാമപ്പോൾ തത്രപല്ല
വന്മാരുംശ്മശ്രുധാരികളായാർ • വിഗതശ്മശ്രുക്കളായ്ചമഞ്ഞുയ
വനന്മാർ ചിബുകാന്വിതന്മാരായ് ചമഞ്ഞുകാംബോജന്മാർ •
ഇത്തരംവിരൂപന്മാരായിതുനൃപന്മാരും ഏതൃത്വംവലുതെല്ലാമതിനെ
ഓൎമ്മയൊത്താൽ • വേദോക്തകൎമ്മപരിമുക്തന്മാരായാർഭൂമി ദേ
വേന്ദ്രന്മാരാൽപരിവൎജ്ജിതന്മാരുമായാർ • ജീവിതത്തോടുംപോ
ലുമൊട്ടുംകൈന്നയച്ചിതുനൃപൻ ദേവബ്രാഹ്മണപരിനിന്ദിതന്മാരാ
യെല്ലാം • സൎവ്വലോകങ്ങളിലുംധിക്കൃതന്മാരായവർ സൎവ്വവൎണ്ണ
ങ്ങളാലുംപരിനിന്ദിതന്മാരായ് • നിരപത്രന്മാരായാരധികക്രൂര
ന്മാരായ് ധരണിതന്നിൽനൃശംസന്മാരായവരെല്ലാം • മ്ലേച്ഛജാ
തികളെന്നുചൊല്ലുന്നിതെല്ലാരെയും ആശ്ചൎയ്യംപൂണ്ടുനൃപൻവന്ദിച്ചു
വസിഷ്ഠനെ • താപസനാശീൎവ്വാദംചെയ്തെഴുന്നെള്ളീടിനാൻ ഭൂ
പതിപ്രവരനപ്രീതനായ്വാണാനെല്ലാ • ചൊല്ലിയേനെണ്പ
ത്തൊമ്പതദ്ധ്യായമിത്ഥമിനി ച്ചൊല്ലുവൻവേണമെങ്കിൽനല്ലസൽ
കഥാസാരം ൮



## തൊണ്ണൂറാം അദ്ധ്യായം.

യാത്രയുംപറഞ്ഞെഴുന്നെള്ളിനാൻവസിഷ്ഠനും പാൎത്ഥിവ
ശ്രേഷ്ഠനായസഗരനനന്തരം • ആനതേർകുതിരകാലാളായപട
യോടു മാനകപടഹശംഖാദിവാദ്യങ്ങളോടും • ആനന്ദംപൂണ്ടു
വന്ദിസ്തുതിപാഠകന്മാരും ആനംഗരസംതേടുംവാരനാരിമാരും •
ഭൂദേവോത്തമന്മാരുംതാപസന്മാരുംകൂടി പ്രീതനായകംപുക്കവി
ദൎഭരാജ്യംതന്നിൽ • വിദൎഭാധിപനാളുന്നോരമന്തികെവന്നു വിവിധോപ
ചാരംപാദ്യാൎഘ്യാദികൾനൽകീടിനാൻ • തന്നുടെമകളായകേശിനീ
കന്യാരത്നം തന്നെയുംകൊടുത്തിതുവിദൎഭനരേന്ദ്രനും • വഹ്നിസാ
ക്ഷികംമുഹൂൎത്തനാകേശിനിയായ കന്യകാതന്നെവിവാഹംചെയ്തുസ

ഗരനും * തന്നെത്രവചലമിനംകല്യാണഘോഷത്തോടു മൈത്ര്യംസു
ഖിച്ചിരുന്നൊരനന്തരം നൃപൻ * സ്ത്രീധനംവാങ്ങിക്കൊണ്ടുയാത്രയുമ
യച്ചിട്ടു യാതനായിതുവിദർഭാത്മജയാസഗരനും * പിന്നെപ്പോയ്
ശൂരസേനവിഷയംപുക്കുനൃപൻ ചെന്നുസൽക്കാരംചെയ്തുമാതുലസോ
ദരന്മാരും * യാദവന്മാരുംകൊടുത്തീടിനാർബഹുധനം പ്രീത
നായ്മധുരയിൽനിന്നുടൻപുറപ്പെട്ടാൻ * ധാത്രീമണ്ഡലമെല്ലാം
ജയിച്ചുതിറവാങ്ങി കീർത്തിയുംവർദ്ധിപ്പിച്ചുചെന്നയോദ്ധ്യയുംപുക്കാ
ർ * ആസ്ഥയാപൌരന്മാരുംചെന്നെതിരേറ്റീടിനാർ പാർത്ഥി
വനാസ്ഥാനാസിംഹാസനേമരുവിനാൻ * ധർമ്മേണജഗത്ത്രയംര
ക്ഷിച്ചുദിനംപ്രതി കർമ്മണാദൈവപിതൃപ്രീതിയുംചെയ്തുനിത്യം *
ഭാര്യമാരോടുംകൂടിസുഖിച്ചുവാണീടിനാൻ കാര്യാകാര്യങ്ങൾവിചാ
രിച്ചുതൻമാതാവുമായ് * വസിഷ്ഠനിയോഗവുംപരിപാലിച്ചുതത്ര
വസിച്ചുഭോഗമനുഭവിച്ചുനൃപോചിതം * ചൊൽക്കിളിപ്പൈതലേ തൊ
ണ്ണൂറദ്ധ്യായംകഴിഞ്ഞിതു ധരിച്ചീടുവാൻശേഷമിനിയുംചൊല്ലീടു
വൻ *

---

കേരള സാഹിത്യ അക്കാദമി

## തൊണ്ണൂറ്റൊന്നാം അദ്ധ്യായം.

ധരിത്രീപതിവീരൻസഗരനിത്ഥംധരാം ഭരിച്ചുമുപ്പായി
രംവത്സരംവഴിപോലെ * നിരന്തരസന്തോഷവുംപ്രജകൾക്കു
കാലം കഴിഞ്ഞതൊന്നല്ലുള്ളൂരാജാവിന്നതുമൂലം * സന്തതിയുണ്ടായി
ലെന്നതോർത്തനിനിത്യം സന്താപംമുഴുത്തിതുപാർത്ഥിവപ്രവരനും
സന്തതിലഭിപ്പതിന്നെന്തൊരുകഴിവെന്നു ചിന്തിച്ചുകല്പിച്ചിതുകാര്യാ
ർത്ഥമുപായവും * സർവ്വസങ്കടങ്ങളുംതീർത്തീടുംതപോധന നൌ
ർവ്വനെയോർത്തുപുറപ്പെട്ടിതന്നുപതിയും * ഭാര്യമാരെമന്ത്രിപ്ര
വരന്മാരിലാക്കി പൂജ്യനാമൌർവ്വനെസേവിപ്പാൻഭക്തിപൂർവ്വം *
ഭാര്യമാരിരുവരുംതാനുമായ്തെളിവൊടി കാര്യാർത്ഥിനൃപശ്രേഷ്ഠൻ
വേഗേനനടകൊണ്ടാൻ * ഉർവ്വീന്ദ്രൻതപോവനംപുക്കുസംഭ്രമ
ത്തോടു മൌർവ്വനെച്ചെന്നുനമസ്കരിച്ചുഭക്തിയോടെ * ആശീർവ്വാ
ദാനന്തരമതിഥിപൂജയുംചെ യ്താശുതാപസൻകുശലപ്രശ്നങ്ങളും
ചെയ്തു * വന്നകാര്യവുംചോദിച്ചീടിനാനതുനേരം വന്ദിച്ചുസഗര
നുംപറഞ്ഞുതുടങ്ങിനാൻ * തൊണ്ണൂറ്റൊന്നദ്ധ്യായവുമിവിടെക
ഴിഞ്ഞിതു വർണ്ണനീയമാംകഥാശേഷവുംചൊല്ലീടുവൻ *

---

# തൊണ്ണൂറ്റിരണ്ടാം അദ്ധ്യായം.

മന്നവൻ തപോധനൻ തന്നോടു ചൊല്ലീടിനാൻ വന്നകാര്യവുമറിയിച്ചീടാമെന്തെന്നതും • നിന്തിരുവടിയല്ലൊ താതനായതും മമ ബന്ധുവായതും ഗുരുവായതുമത്രയല്ല • ദൈവമായതും സഖാന്മിത്രങ്ങളാകുന്നതും ദൈവങ്ങൾ മറ്റാരെയുമറിയുന്നീലെല്ലൊ ഞാൻ • അമർത്ത്യപുരസമസമൃദ്ധിയുണ്ടു മമ സമസ്തസൌഭാഗ്യവുമുണ്ടു നിന്നനുഗ്രഹാൽ • മമതാപമിവറ്റിങ്കലേതുമില്ലാതെയില്ല ഭവിച്ചീടുന്നെന്നല്ല ഞാനിപ്പോഴൊന്നിങ്കലും • സന്തതിയില്ലായ്കയാൽ സന്തതം മനക്കാമ്പിൽ സന്താപം വളരുന്നു ചിന്തിതചിന്താമണെ • ഇത്ഥം നൃപതിവാക്യം കേട്ടു താപോധനനന്തരമരുൾചെയ്തു പൃഥ്വീശനോടമവൻ • അരണ്യവകിങ്കൽ കാലം വസിച്ചീടുകവേണം പുത്രന്മാരുണ്ടാകയമെന്നാലെന്നതും നൂനം • വൃത്തിയും നിയമവും പത്നിമാരോടുംകൂടി നിത്യം ഞാൻ ചൊല്ലുംവണ്ണം ശുദ്ധമായ്വസിക്കണം • മന്നവനതാനും മുനിതന്നെയും ശുശ്രൂഷ ചെയ്തു നാഥമിതന്നിതു ഭാര്യമാരോടുംകൂടെ • സന്തുഷ്ടനായ മുനി രാജപത്നികളോടു ചിന്തിതം ചൊൽവിൻ മയാ തരുവൻ വരമെന്നാൽ • ഏത്രയും പ്രീതികലർന്നോരവരും ചൊല്ലീടിനാർ പുത്രന്മാരുണ്ടാകണം ഞങ്ങൾക്കെന്നതുമെന്നാം • പുത്രന്മാരുണ്ടായ്വരികൊല്ലുനിങ്ങൾക്കു പുനരെത്രയുമല്ല വിശേഷിച്ചിതു കേട്ടീടുവിൻ • പുത്രനായുണ്ടാമേകനൊരുത്തിക്കവൻ പുനരെത്രയുമധാർമ്മികനാസ്തികയുംചെയ്യും • തൽപുത്രനായിട്ടതി ഗുണവാനായുണ്ടാമാ കല്പാന്തംവെച്ചീടുമവന്റെ സന്താനവും • മറ്റവളറുപതിനായിരം പുത്രന്മാരെ പ്പെറ്റിടുമവരത്യന്തധന്മാരെല്ലാവരും • വന്നീടും വിനാശവുമവരാൽ സജ്ജനനിന്ദിതന്മാരവതിന്നാവതുമില്ലയേതും • ഈവണ്ണം വരം നൽകി രാജ്യത്തിന്നായിക്കൊണ്ടു പോവതിന്നയച്ചിതു ഭൂപനെ മുനീന്ദ്രനും • ചെന്നു തൻപുരി പുക്കു വസിച്ചു ഭൂപേന്ദ്രനും വന്നിതു സന്തോഷവും പുരവാസികൾക്കെല്ലാം • ഗർഭവുമുണ്ടായ്വന്നു പത്നികളിരുവർക്കുമുത്ഭവിച്ചിതു സുതൻ കേശിനിക്കതുകാലം • ജാതകർമ്മാദികളും ചെയ്തിതു നൃപനതി പ്രീതനായ് ചൊന്നാനസമഞ്ജയനെന്നു പേരും • തൽക്കാലെ ഗർഭലാംബു പെറ്റിതു സുമതിയും ദുഃഖിച്ചു നൃപതിയും മന്ത്രികൾ പൌരന്മാരും • ഭൂതത്തുകൊണ്ടകത്തു തെളീടുവാൻ തുടങ്ങുമ്പൊൾ സാരജ്ഞനൌർവ്വനെഴുന്നള്ളിനാനെളുപ്പമായ് • ചൊല്ലിനാൻ തപോധനൻ ഭൂപനോടിതിലുണ്ടു നല്ലപുത്രന്മാരറുപതിനായിരം നൂനം • ഖണ്ഡിച്ചു ഘൃതകലശങ്ങളിലിട്ടുവെച്ചാൽ ഖണ്ഡമെന്നിയെയുണ്ടാം നന്ദനന്മാരായും നൂനം • വത്സരാന്തികയുമ്പോൾകളെ

വുംമെലിച്ചൊരു വത്സരങ്ങളായ്വന്നിട്ടുംപിന്നെയുംക്രമത്താലെ * കാലമൊരറുപതിനായിരത്താണ്ടുകൊണ്ടു ബാലന്മാരറുപതിനായിരമുണ്ടായ്വരും * ഇങ്ങിനെമുനിയരുൾചെയ്തതുപോലെചെയ്തിട്ടങ്ങിനെയുണ്ടായ്വന്നക്രമത്താൽപുത്രന്മാരും * ശൂരന്മാരായുള്ളോരാനന്ദനന്മാരെക്കണ്ടു തുഷ്ടിയുമനല്പമായിലസഗരനെന്നുകാലം * കേളിനീതനായവനിൽപ്രീതനായവൻദിന മാരെയാനന്ദത്തൊടുചെയ്തുച്ചവിവാദവും * വംശവൃദ്ധിക്കായതിഗുണവാനായുണ്ടായാ നംശുമാനെന്നുസൎവ്വലോകവിഖ്യാതനായെ * തന്നുടെപിതാമഹന്തനിക്കും പ്രജകൾക്കും വന്നിതുസന്തോഷവുമംശുമാൻഗുണങ്ങളാൽ * അക്കാലംദുഷ്ടചെയ്തനായൊരസമഞ്ജയൻ ദുഷ്ടകൎമ്മങ്ങൾചെയ്തുതുടങ്ങികൃപാഹീനം * ജാതിസമൂലംപറഞ്ഞിടുവനത്തുകേൾപ്പിൻ മതിവിഭ്രമംസമഞ്ജയനുമുണ്ടായ്വന്നു * പൂൎവ്വജന്മനിധനധാന്യവാനായവൈശ്യൻ ഔൎവ്വശിഷ്യാത്മജനാസ്തിന്നാനവനിയിൽ * ഉത്തമനൊരുദിനംകാനനനാടകമ്പോൾ സാരമായൊരുനിധികണ്ടാനതെടുപ്പാനായ് * ഭാവിച്ചനേരമതുകാക്കുന്നപിശാചനും താപത്തോടെരാമാശാഭംഗവുംകൈക്കൊണ്ടുടൻ * ഉഗ്രനൊടുപറഞ്ഞീടിനാനനേകംനാൾ പൊയ്ഞ്ഞാനിതുകാത്തുവിശന്നുകിടക്കുന്നു * നിമ്മഗവാമിഷാന്നൽകകിൽനിധിയഥാ കാമംനീയെടുത്തുകൊണ്ടാലുമെന്നതുനേരം * തദ്വൻഗവാമിഷമെന്നുസത്യവുംചെയ്തു തരസാനിധികഴിച്ചെടുത്താനുവ്വൈരം * ആശനാശയാചിരംപാൎത്തിതുപിശാചനും വിശന്നുമരിച്ചിതുനിധിപാലനമന്നാൾ * മരിച്ചവൈശ്യന്താനംജനിച്ചനരപാലൻ ധരിത്രീപതിയായസഗരതനയനായ് * ആക്കാലംവായുഭൂതനാകിയപിശാചനും പുക്കിതുനൃപസുതൻതന്നുള്ളിലതിനാലെ * ബുദ്ധിവിഭ്രംശത്തൊടുംക്രൂരതമാവായാനവ നൊത്രയംനൃശംസനുമായ്സമഞ്ജയന്താനും * നാരിമാരെയുംബാലന്മാരെയുംകണ്ടാലൊടി പ്പാരത്തുചെന്നുപിടിപെട്ടുവൃദ്ധന്മാരെയും * കഴുത്തുപിരിച്ചുകൊന്നറിയുംസരയുവിൽ മുഴത്താരാപത്തുകണ്ടകാലംപൌരന്മാരും * ഭൂപാലനൊടുചെന്നുസങ്കടംപറഞ്ഞപ്പോൾ താപമുൾക്കൊണ്ടുനൃപവീരനുംപലതരം * ശിക്ഷിച്ചപറഞ്ഞടങ്ങാതതുചിന്തിച്ചുപുന രക്കുമാരനെത്യജിച്ചീടിനാൻമടിയാതെ —

അദ്ധ്യായംതൊണ്ണൂറ്റിരണ്ടിതുംചൊല്ലിയെന്നിനി ബുദ്ധിയുംതെളിഞ്ഞുകേട്ടീടുവിൻകഥാശേഷം *

## തൊണ്ണൂററിമൂന്നാം അദ്ധ്യായം.

ധൎമ്മാത്മാവായുണ്ടായൊരംശുമാൻതന്നിലെ സ്സ്വൎഗ്ഗമാമം കലൗന്നിതുസഗരനെറ്റുകാലം * സുമതിക്കുറുപതിനായിരംതനയന്മാരതിബലന്മാരായുണ്ടായോരവരെല്ലാം * ലൊകൊപദ്രവംചെയ്താൎമ്മറന്നുധൎമ്മങ്ങളും ശൊകമുൾക്കൊണ്ടുപിതൃമുനിദെവാദികളും * സഗരപുത്രന്മാരാലുണ്ടായസന്താപങ്ങൾ സകലംവിരിഞ്ചനൊടറിയിച്ചുള്ളനെരം * ചിന്തിച്ചുവിരിഞ്ചനുമവരൊടരുൾചെയ്തു സന്താപംതീരുംകുറഞ്ഞൊരുകാലംപൊക്കണം * ഭഗവാൻനാരായണൻരക്ഷിക്കുംനമ്മെയെല്ലാം അഖിലജഗന്നാഥനിക്കാലമവനിയിൽ * അവതാരംചെയ്തിതുകപിലാചാൎയ്യനായി വിബുധന്മാരെനിങ്ങൾ ചെന്നുസെവിച്ചീടുവിൻ * സങ്കടമെല്ലാംതീൎക്കുംകപിലാചാൎയ്യനെന്നാൽ ശങ്കകൂടാതെനിങ്ങളുണ്ടൊതകാൎയ്യംവെണ്ടു * മംഗലാത്മാവാംകപിലാചാൎയ്യസമാധിക്കു ഭംഗത്തെവരുത്തണംസഗരപുത്രന്മാരാൽ * ഇത്തരംവിരിഞ്ചൻതന്നരുളപ്പാടുകെട്ടു സത്വരംവിബുധന്മാർകപിലാചാൎയ്യൻതന്നെ * ചെന്നുവന്ദിച്ചുപിന്നെസ്തുതിച്ചുതുടങ്ങിനാർ വന്നകാരണവുമുണ്ടായദുഃഖവുമെല്ലാം * നിന്തിരുവടിതന്നെരക്ഷിച്ചുകൊൾകയുള്ളൂ സന്തതംനമസ്കാരമഖിലജഗല്പതെ * ഇത്ഥംദെവകൾചൊല്ലിസ്തുതിച്ചനെരംനാഥൻ സത്വരംതൃക്കൺമിഴിച്ചവരെനൊക്കിച്ചൊന്നാൻ * ദുഷ്ടന്മാർതങ്ങൾതങ്ങൾചെയ്യുന്നകൎമ്മങ്ങളാൽ നഷ്ടമായ്വരുന്നുകൂടമില്ലസംശയമെതും * മൽക്രോധാനലാൽനഷ്ടന്മാരായ്വന്നിടുമവർ ദുഃഖവുംകളഞ്ഞുപൊയ്ക്കൊണ്ടാലുംനിങ്ങളെല്ലാം * അന്നെരംനമസ്കരിച്ചനുജ്ഞവാങ്ങിക്കൊണ്ടു ചെന്നുനാകവുംപുക്കുദെവകളെല്ലാവരും * ഇങ്ങിനെകാലമൊട്ടുചെന്നതിന്നനന്തരം മംഗലചിത്തനായസഗരൻനരവീരൻ * അശ്വമെധത്തിന്നാരംഭിച്ചുകൊപ്പിട്ടനെരം മശ്വവുംനടത്തിവന്നീടുവിൻനിങ്ങളെന്നു * പുത്രന്മാരൊടുനിയൊഗിച്ചതുകെട്ടനെരം സത്വരംതുരഗത്തെനടത്തിയെല്ലാടവും * കരവുംവാങ്ങിക്കൊണ്ടുസഗരതനയന്മാർ നരപാലന്മാരെയുംജയിച്ചുകീൎത്തിയൊടെ വസ്തുതമായലവണാംബുധിതീരത്തിങ്കൽ സ്വസ്ഥരായ്ത്തിരയുംപൊലിച്ചുമരുവിനാർ — ചൊല്ലിയെൻതൊണ്ണൂററിമൂന്നദ്ധ്യായംസംക്ഷെപിച്ചു ചൊല്ലുവൻ ചുരുക്കിഞാനിനിയുംകെട്ടുകൊൾവിൻ *

—oo—

# തൊണ്ണൂററിനാലാം അദ്ധ്യായം.

സഗരതനയന്മാർതുരഗത്തെയുംകൊണ്ടു സകലശസ്ത്രങ്ങളും ധരിച്ചുവാഴുന്നാരം • വാസവനിയോഗത്താൽമായതൻതുരഗത്തെ പാതാളത്തിൽകൊണ്ടുപോയികപിലാന്തികസ്ഥലെ • ബന്ധിച്ചാനതുകൊണ്ടുസഗരപുത്രന്മാര മദാന്ധരായോർതുരഗത്തെക്കാണാഞ്ഞുമൂലം • ഭൂമിയിലൊക്കെത്തിരഞ്ഞതുകൈകാണായ്കയാൽ ഭൂമിയംപൃഥ്വീംചെന്നുതാതനോടറിയിച്ചാർ • നിങ്ങളതിരക്ഷാതെ പോന്നൊരുവെര മിങ്ങിനിവന്നീടരുതെന്നുഗ്രവചനംചൊന്നാൻ • എന്നതുകേട്ടുസഗരാത്മജന്മാരെല്ലാരു മനോപരിച്ചൊട്ടുതുംകാണാഞ്ഞു നിരൂപിച്ചാർ • ഭൂതലംകുഴിച്ചുനാമെല്ലാരുമൊരുമിച്ചു പാതാളംപുക്കുതിരഞ്ഞീടുകമടിയാതെ • ഭാരതഖണ്ഡത്തിലൊരായിരംയോജനായും പാരാതെകുഴിച്ചവർപാതാളലോകംപുക്കാർ • കണ്ടിതുകപിലന്തന്നന്തികെതുരഗത്തെ കൊണ്ടുപോന്നതുമിവനെന്നവരെല്ലാവരും • സന്തോഷിച്ചാർത്തുവിളിച്ചടുത്തുചൊന്നിവൻ ഹന്തവ്യൻനമ്മാലെന്നുപറഞ്ഞുപരസ്പരം • ക്രൂരന്മാർചൊല്ലുന്നൊരംകപിലാചാര്യന്താനും പാരാതെസമാധിവെടിഞ്ഞുനോക്കീടിനൊരം • നേത്രാഗ്നിജ്വാലതന്നിൽഭസ്മമായ്ചമഞ്ഞിതു ധാത്രീശതനയന്മാരെന്തൊരത്ഭുതമോർത്താൽ • കോപാഗ്നിശമിപ്പാനായ്സ്തുതിച്ചുദേവകളും താപവുംതീർന്നുവനത്തിങ്കലതിനാലെ— അദ്ധ്യായംതൊണ്ണൂററിനാലായിതുകഥാശേഷമെത്രയുംസംക്ഷേപിച്ചുചൊല്ലുവനിനിയുംഞാൻ •

—:o:—

# തൊണ്ണൂററഞ്ചാം അദ്ധ്യായം.

നാരദനപ്പോഴയോദ്ധ്യാപുരമകംപുക്കു നേരൊടെസഗരനോടവസ്ഥയറിയിച്ചാൻ • വൃത്താന്തംകേട്ടുനൃപനംശുമാനായനിജ പൌത്രനെവിളിച്ചു നീപോകെന്നരുളിച്ചെയ്താർ • യോഗീന്ദ്രനായകപിലാചാര്യന്തന്നെവന്ദിച്ചുഗമിച്ചീട്ടുകതുരഗത്തെയുംവാങ്ങി • നല്ലനാട്ടിലകയെന്നയച്ചോരനന്തരം കല്യാണാലയനായോരംശുമാൻനടകൊണ്ടാൻ • കപിലാചാര്യന്തന്നെച്ചെന്നുവന്ദിച്ചുചൊന്നാൻ താപസാനിധേജയഭഗവൻജയജയ • അംശുമാനെന്നുനാമംസഗരപൌത്രൻ വംശത്തെരക്ഷിച്ചുകൊള്ളുണമെന്നയാനിധെ • തുരഗത്തെയുംമമനൽകെണംദയതോന്നായ് കരുണാജലനിധെസന്തതംനമസ്കാരം • ഇത്ഥമംശുമാനെവംചൊ

## തൊണ്ണൂറ്റേഴാം അദ്ധ്യായം.

കീൎത്തിമാൻഭഗീരഥൻദേവേന്ദ്രസദൃശനായ് പാൎത്ഥിവന്മാരാൽപരിസേവ്യനായ്വാഴുംകാലം • ബ്രഹ്മദണ്ഡത്താൽനിഹതന്മാരായ്കിടക്കുന്ന നമ്മുടെപിതൃക്കൾപാതാളത്തിൽ പണ്ടുപണ്ടേ • തൽകുലജാതനായൊരിനിക്കിന്നവരുടെ സൽഗതിവരുത്താതെജന്മസാഫല്യംവരാ • എന്നോൎത്തുമന്ത്രീന്ദ്രനെഭരമേല്പിച്ചുരാജ്യം ചെന്നോരുമഹാവനംപുക്കിതുതപസ്സിനായ് • ധാതാവുതന്നെസ്സേവിച്ചീടിനാനനേകനാൾ പ്രീതനായഭിമതംചൊല്ലെന്നുവിരിഞ്ചനും • സങ്കല്പംസാധിപ്പോളമായുസ്സുവേണമെന്നു പങ്കജയോനിയോടുവരവുംവാങ്ങിക്കൊണ്ടാൻ • പിന്നെപ്പോയ്ഗംഗാദേവിതന്നെസ്സേവിച്ചീടിനാൻ മന്നവൻമുമ്പിലെഴുന്നെള്ളിനാൾഗംഗാദേവി • എന്തഭിമതമെന്നുചോദിച്ചനേരംനൃപൻ നിന്തിരുവടിപാരിലെഴുന്നെള്ളുകവേണം • പിന്നെപ്പാതാളെപ്രാപിച്ചവിടെപിതാക്കന്മാർ വെണ്ണീറായ്കിടക്കുന്നുകപിലകോപാഗ്നിയാൽ • അവൎക്കുസുരലോകപ്രാപ്തിയുംവരുത്തേണം പ്രവൃത്തിപിന്നെതിരുവുള്ളത്തിലെറുംവേണ്ണം • എന്നതുകേട്ടുഗംഗാദേവിയുമരുൾചെയ്തു നന്നുനിന്മനോഗതംകൊള്ളാമേവമെന്നാലും • ഞാനവനിയിൽവീഴുന്നേരത്തുഭൂമണ്ഡലം താങ്ങാപൊയ്ദ്രവിച്ചുകാണ്മാനില്ലാതെവരും • എന്നെത്താങ്ങുന്നെങ്കിൽശ്രീമഹാദേവനൊഴിച്ചന്യന്മാൎക്കാവതല്ലയെന്നുനിർധരിക്കേണം • പന്നഗവിഭൂഷണൻതാനാവഹിക്കിൽവന്നെന്നൊടുപറഞ്ഞാൽഞാനപ്പോഴേപോന്നിടുവൻ • എന്നരുൾചെയ്തുഗംഗാദേവിയുംമറഞ്ഞിതു മന്നവൻഭഗീരഥനെന്നതുകേട്ടനേരം • പിന്നെപ്പോയ്പുരാരിയെത്തപസ്സുതുടങ്ങിനാൻ ചന്ദ്രശേഖരൻചിരാൽപ്രത്യക്ഷനായാനെല്ലോ • ചൊല്ലുനിന്നഭീഷ്ടമെന്നരുൾചെയ്തനേരം ചൊല്ലിനാൻഭഗീരഥനഭിമതമെല്ലാം • നിന്തിരുവടിതിരുമുടിയിൽവസിക്കാതെ നന്നായനുഗ്രഹമരുൾചെയ്കിൽഞാൻപോരാമെന്നു • ഗംഗാദേവിയുമരുൾചെയ്തിതുതിരുമനസ്സുകളുണ്ടാകവേണമതിന്നുജഗല്പതേ • എങ്കിൽനീഗംഗാദേവിതന്നെയുംവരുത്തുക സങ്കടംവേണ്ടാനിനക്കൊന്നാലെന്നറിഞ്ഞാലും • എന്മൂൎദ്ധ്നിചെന്നുപാൎപ്പൻഞാനവിടെക്ക പാരാതെവരുവാൻചൊല്ലെന്നരുൾചെയ്തുനാഥൻ • എന്നതുകേട്ടുവീണുനമസ്കാരവുംചെയ്തു മന്നവൻഭഗീരഥൻപ്രീതനായുഴറോടെ • ചെന്നുഗംഗയെസ്സേവിച്ചീടിനാൻപിന്നെയും വന്നുഗംഗയുംഭഗീരഥനോടരുൾചെയ്തു • വന്നുഞാൻമഹാദേവന്തന്നുടെമൂൎദ്ധ്നിവീണു നിന്നൊടുകൂടെപ്പോന്നുപാതാളംപുക്കീടുവൻ • എന്നതുകേട്ടുഭഗീരഥനുംമഹാമതി തന്നു

വെഗെനമുഴുകിയതാസ്ഥകണ്ടൊരുജനം * എത്രയുംകെഴുമൊത്താലി
ങ്ങിനെവന്നതെന്നു ദുഃഖത്താപംപൂണ്ടുതമ്മിലൊന്നിച്ചുവിചാരി
ച്ചാർ * ഗൊകൎണ്ണനിവാസികളാകിയമുനികളും ശൊകെനസഹ്യാ
ചലമൂൎദ്ധനിചെന്നുപുക്കാർ * വാരിധിതന്നിൽപ്പൊയിഗൊകൎണ്ണമ
ഹൽക്ഷെത്രം പാരിതിലാക്കീടുവാനാരിനിയുള്ളതയ്യൊ * ചെന്നു
നാംഭാൎഗ്ഗവനെകാണണമെല്ലാവരു മൊന്നിച്ചുപുണ്യക്ഷെത്രമുദ്ധരി
പ്പിച്ചീടുവാൻ * തൊണ്ണൂറെഴദ്ധ്യായവുമിങ്ങിനെ ചൊല്ലീടിനെൻ
കൎണ്ണാനന്ദംനിങ്ങൾക്കുംഭംഗമെന്നാകിൽച്ചൊല്ലാമിനിയും *



## തൊണ്ണൂറെട്ടാം അദ്ധ്യായം.

എങ്കിലൊശുക്രസുമന്ത്രാദികളായമുനി പുംഗവന്മാരെല്ലാ
രുമൊന്നിച്ചുപുറപ്പെട്ടാർ * ഉത്തുംഗമായമഹെന്ദ്രാചലൊപരിചെ
ന്നു സതപരംരാമനെന്നെക്കണ്ടിതുമുനികളും * വന്ദിച്ചുഭക്തിയൊ
ടെതൊഴുതുനില്ക്കുന്നെരം മന്ദമെന്നിയെകണ്ടുഭാൎഗ്ഗവനഴറൊടെ *
അൎഗ്ഘ്യപാദ്യാദികളാൽപൂജിച്ചുവഴിപൊലെ സൽക്കരിച്ചിരുത്തിനാ
ൻതാപസന്മാരെയെല്ലാം * മന്ദമായ്മന്ദഹാസംചെയ്തരുൾചെയ്തീ
ടിനാൻ നന്നഥിരിങ്ങുനിങ്ങൾവന്നതി നല്ലവരും * ഒന്നിച്ചു
വരുവതിനെന്തുകാരണമിപ്പൊൾ എന്നാലെന്താനുകരണീയമെ
ന്നതുചൊൽവിൻ * എന്നതുകെട്ടുമുനീന്ദ്രന്മാരുമരചെയ്താ രിന്നി
പ്പൊൾവന്നകാൎയ്യംകെട്ടാലുംദയാനിധെ * ഗൊകൎണ്ണത്തിങ്കൽത്ത
ങ്ങളിരുന്നൊരാശ്രമം സാഗരന്മാരാലിപ്പൊൾനാശവുമുണ്ടായ്വ
ന്നു * ഭൂമിയെകുഴിച്ചവർപാതാളത്തിനുചെന്നാർ * സാമൎത്ഥ്യം
പിലകൊപാഗ്നിനാവെന്താരവർ * സഗരതനയന്മാർകുഴിച്ചകു
ഴിയെല്ലാം സകലംസമുദ്രമായ്തന്നിതുതപൊനിധെ * തീൎത്ഥങ്ങളൊ
ടുംകൂടിഗൊകൎണ്ണമഹൽക്ഷെത്രം വാരിധിയിൽമുഴുകിപ്പൊയതിനാൽ
ഞങ്ങളെല്ലാം * സന്താപംപൂണ്ടുഭവാനെക്കണ്ടുചൊൽവാൻവന്നു
സന്തതമിനിപ്പരിപാലിച്ചുകൊൾകവെണം * നിന്തിരുവടിയൊ
ഴിഞ്ഞില്ലൊരാധാരംമറു ചിന്തിച്ചാലൊന്നുകൊണ്ടുംഞങ്ങൾക്കു
ഉപതെ * അൎണ്ണവജലത്തെയുംനീക്കിനിന്തിരുവടി പുണ്യക്ഷെ
ത്രത്തെഭൂമിതന്നിലാക്കീടവെണം * എത്രയുംപവിത്രമക്ഷെത്ര
മെന്നറിയണം മൃത്യുശാസനദെവനിത്യസാന്നിദ്ധ്യസ്ഥലം * മു
ക്തിസാധിച്ചീടുവാൻമറൊരുവസ്തുവെണ്ടാ തത്രവന്നുചെന്നുനാഥ
ൻതന്നെവന്ദിച്ചാൽപൊരും * നിന്തിരുവടിതന്നാൽസാദ്ധ്യമല്ലാ

ധനായാചരിച്ചമെല്ലാട്ടുനോക്കിനിന്നു ചിത്തത്തിൽധ്യാനംചെയ്തുശസ്ത്രചാപാദികളെ * തൽക്ഷണെമുമ്പിലാമ്മാറിരുന്നിരാസനം ദക്ഷാരിപാദങ്ങളെവന്ദിച്ചുഭാർഗ്ഗവനും * ഘനസ്വനസംസ്ഥിതമായചാപത്തെകുലച്ചതി ക്രുദ്ധനായ്ഭാർഗ്ഗവാസ്ത്രമെടുത്തുപിടിച്ചുടൻ * രക്തനേത്രങ്ങളോടുംചെറുത്താണെനാലിരിട്ട ത്രസ്തമായ്തു ഭുവനത്രയമന്നേരം * അബ്ധിദ്വീപാദ്രിവിപിനാദികളോടുംകൂടി പൃഥ്വിയുമിളകിവെപഥുപൂണ്ടന്നേരം * കല്പാന്താനലസമമാകിയഭാർഗ്ഗവാസ്ത്രം വില്ലോടുമന്ത്രത്തോടുംതൊടുത്തുഭാർഗ്ഗവനും * ആഖണ്ഡലവുംപോന്നൊക്കുളാൽമറഞ്ഞപ്പോൾ ഉല്പാതവുംകാണായ്വന്നതിതശനിയും * രക്തവൃഷ്ടിയുമുണ്ടായ്വന്നുകണ്ടനേരം സിദ്ധചാരണമുനിഗന്ധർവ്വാദികളെല്ലാം * എന്തിതെന്നറിയാഞ്ഞു സംഭ്രാന്തന്മാരായോടി സ്സന്താപത്തോടുമറഞ്ഞീടിനാരൊരൊദിക്കിൽ * നക്രമത്സ്യാദിഗ്രാഹകച്ഛപതിമിംഗല മുഖ്യമായുള്ളനാനാപുഷ്കരജന്തുക്കളും * കെക്കവെന്നുമലച്ചീടുന്നതെന്തതെ തൽക്കുലശൈലപോണിവീചികൾമറിയുന്നു * വാരിധിജലമെല്ലാംതിളച്ചുകറുകന്നു വാരിധിവാസികളുംപെടിച്ചുമറുകന്നു * പുഷ്കരജന്തുക്കളുമുണ്ണിച്ചുപിടയുന്നു പുഷ്കരചാരികളുമൊക്കെപ്പോയ്മറയുന്നു * ദിക്കാരംകാട്ടീടാതെഭാർഗ്ഗവന്മാരൻതന്നെ സ്സല്ലാരംചെയ്യുന്നവരെല്ലാരുംപറയുന്നു * ശുക്രാദിമുനികളുംരാമനെപ്പുകഴ്ന്നു ശക്രാദിദേവകളുമീശനെവണങ്ങുന്നു * ധീരതപമകണ്ടായവരെന്നാളുന്നേരം ഭത്തപുഷ്പണ്ടനിന്നുവന്ദിച്ചുരാമനാതിരികെ * ചീണ്ടടൻനമസ്കരിച്ചീടിനാൻതെരുതെരെ പ്രാണരക്ഷാർത്ഥംപിന്നെസ്തുതിച്ചുതുടങ്ങിനാൻ * ഭൃഗുശാർദ്ദൂലപ്രസീദപ്രസീദാത്മാരാമ സകലജഗന്നാഥപുരുഷോത്തമപ്രഭോ * ഭാർഗ്ഗവാസ്ത്രാഗ്നിജ്വാലാദഗ്ധനാമെന്നെശീഘ്രം ഭാർഗ്ഗവരാമപരിപാലയകൃപാലയ * രക്ഷമാംരാമരാമശരണാഗതം ദീനം രക്ഷമാമിതിജല്പംപരശുപാണെരാമ * അറിയപ്പൊകാത ഞാൻചെയ്തപരാധമെല്ലാം അറിഞ്ഞുപൊറുത്തുകൊള്ളേണമെൻ ഭഗവാനെ * അറിവില്ലാതജനംചെയ്തീടുംപിഴയെല്ലാ മറിവുള്ളവരൊത്തുപൊറുത്തീടുന്നവല്ലൊ * സാധുക്കളെല്ലാംക്ഷമാസാരന്മാരല്ലൊനാഥ ബാധകളെല്ലാംതീർത്തുരക്ഷിച്ചുകൊള്ളേണമെ * നിന്തിരുവടിയുടെശാസനത്തിങ്കൽതന്നെ സന്തതമിനിസ്ഥിതിചെയ്യുന്നെനെല്ലാനാളും * എന്നെന്താനുവെണ്ടുന്നതെന്നരുളിച്ചെയ്യേവേണ്ടു സന്തോഷത്തോടുംതവദാസോഹംഭയാനിധേ— തൊണ്ണൂറെട്ടദ്ധ്യായവുംചൊല്ലിനിയനിത്ഥമിനി പുണ്യസൽക്കഥാശേഷംചൊല്ലുവൻസംക്ഷേപമായ് *

———

നൈമിഷ്യാരണ്യത്തിലിരുന്നുള്ള ദേവപ്രവരന്മാർ * ആനന്ദഭാവം
കൊണ്ടുഭാൎഗ്ഗവന്തന്റെയുള്ളിൽ ഗ്രീഷ്മകാലത്തുംമഴപെയ്യുമാറാക്കിവെ
ച്ചാൻ * ധനധാന്യാദികളാലധികംസമൃദ്ധിയും മന്നവാസരംവള
ൎത്തീടിനാൻഭൂപതി * ഭൂദേവമുനീന്ദ്രന്മാരോടനുമോദവുംപൊങ്ങി
പ്രീതനായ്മഹേന്ദ്രാദികൾവന്ദിച്ചിരിപ്പൂക്കാൻ * രാമനാൽജലധി
യൊടാദാനംചെയ്യപ്പെട്ട ഭൂമിയുണ്ടൊരുനൂറുയോജനപാൎത്തുകണ്ടാ
ൽ * ദക്ഷിണോത്തരദീൎഗ്ഘമായതുംപൂൎവ്വാപരം ദക്ഷിണോത്തര
ക്രമാൽവന്ദിച്ചവതുമത്രെ * രക്ഷിച്ചീടുന്നരാമനിന്നമെന്നറിഞ്ഞാ
ലും ശിക്ഷയുംകൎമ്മങ്ങൾക്കില്ലിത്രമറ്റൊരെടത്തും * ഭാൎഗ്ഗവന്ത
ന്നൊടുള്ളസത്യത്തെപ്പിടിച്ചിന്നു മാക്രമിക്കുന്നതില്ലവാരിധീധരാത
ലം * ഭാരതഖണ്ഡംതന്നിലായിരംയോജനയും വാരിധിതന്നിലാ
ക്കിസഗരതനയന്മാർ * ഭാൎഗ്ഗവനതിലൊരുനൂറുയോജനയാണ്ടി
യൊഗ്യന്മാരായുള്ളദേവന്മാൎക്കദാനംചെയ്യാൻ * സാഗരന്മാരാൽ
വൎദ്ധിപ്പിക്കകാരണമിന്നും സാഗരമെന്നുചൊല്ലീടുന്നിതുജലധി
യെ — ജാമദഗ്ന്യന്റെകഥാകാൎത്തവീൎയ്യന്റെകഥാ ഭൂമിപാലേന്ദ്രനാ
യസഗരന്തന്റെകഥാ * എന്നിവരൊടുസംബന്ധിച്ചുള്ളകഥക
ളും നിന്നൊടുചൊല്ലിതാനീവണ്ണംയെചെയ്യാൻ — ജൈമിനിമഹാ
മുനിമഹിമന്ന്യനാളന്നൊടു സാമൊദമതുമ്പെചെയ്യുകഥകളിവയെല്ലാം *
ബ്രഹ്മാണ്ഡമെന്നുതന്നെസഹസ്രഗ്രന്ഥത്തിലെ നിൎമ്മലമായിട്ടുള്ള
മദ്ധ്യമഭാഗമിതു * ചൊല്ലിയെൻതൊണ്ണൂറാമ്പതദ്ധ്യായമിതുകെ
ട്ടാൽ കല്യാണംവരുംകൈവല്യത്തെയുംസാധിച്ചീടാം * ധാത്രിദേവെ
ന്ദ്രശ്രേഷ്ഠനാകിയതപോനിധി നെത്രനാരായണനെന്നാരണ
യാവിരചിതം * രാമഭക്ത്യാഢ്യനായരാമശിഷ്യനാലിദം സൊമ
മാംകണ്ഡപുരാധീശൻതന്നനുഗ്രഹാൽ * ബ്രാഹ്മണശ്രീപാദവും
സൎക്കാൎക്കനമസ്കാരം ബ്രാഹ്മണങ്ങൾക്കിമ്മവൎദ്ധിച്ചവരെന്നമെ *

ഇതി ബ്രഹ്മാണ്ഡപുരാണം

സമാപ്തം.



